

രണ്ടാം ചരമവാർഷികം
9-8-1995

"ആചാര്യേശാ
മശിഹാ കൂദാശകളർപ്പിച്ചീ
ആചാര്യന് ഏകുക പുണ്യം
നാഥാ സ്തോത്രം"

**റവ. ഫാ. ജോർജ്ജ്**
വെങ്ങാഴിയിൽ



സഭയിലെ ഭവനനിർമ്മാണ സഹായ പദ്ധതിയുടെ മൂന്നാം വാർഷിക റിപ്പോർട്ട് ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായിക്കു നല്കി. പ. ബാവാ പ്രകാശനം ചെയ്യുന്നു. സഭാ ട്രസ്റ്റി പി.സി. ഏബ്രഹാം, സെക്രട്ടറി എ.കെ. തോമസ് P.R.O. ഇ.ജെ. ജോൺ എന്നിവർ സമീപം

| | |
|---|---|
| ആയുഷ്ക്കാല വരിസംഖ്യ | 350 |
| വാർഷിക വരിസംഖ്യ | 25 |
| ,, വിദേശത്തേക്ക് (Airmail) | 250 |

ഉപകാരസ്മരണം

| | |
|---|---|
| ബ്ളോക്ക് മിനിമം | 50 രൂപാ |
| 1/4 പേജ് | 300 ,, |
| 1/2 പേജ് | 450 ,, |
| Full Page | 800 ,, |
| Cover 2nd & 3rd | 1000 ,, |
| ,, 4th | 1200 ,, |


MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India



# മലങ്കരസഭ

മാസിക

ലക്കം 7
പുസ്തകം 50
ജൂലൈ
1995







PATRON SAINT

പത്രാധിപക്കുറിപ്പ്:

# സമാധാനത്തിനും സുവിശേഷ ദൗത്യത്തിനും സുവർണ്ണാവസരം

**ഫാ. ഡോ. ജേക്കബ് കുര്യൻ**

സഭാകേസിൽ സുപ്രീംകോടതി വിധി പ്രസ്താവിച്ചു. മലങ്കരസഭയുടെ ഭരണഘടന സാധുവാണെന്നും, പ്രസ്തുത ഭരണഘടനപ്രകാരം സഭ ഭരിക്കപ്പെടണമെന്നും അസന്നിഗ്ദ്ധമായി തീർപ്പു ലഭിച്ചിരിക്കുന്നു. സഭയിൽ ശാശ്വതമായ സമാധാനത്തിന് ആഗ്രഹിക്കുന്നവർക്ക് സുപ്രീംകോടതി വിധി നല്ലൊരടിസ്ഥാനം ആണെന്ന് കാണുവാൻ കഴിയും. കോടതി വിധിയെത്തുടർന്ന് പ. കാതോലിക്കാബാവാ നടത്തിയ പ്രസ്താവന സമാധാനകാംക്ഷികളെയെല്ലാം തൃപ്തിപ്പെടുത്തുന്നതുമാണ്. ഇത്തരുണത്തിൽ, അനാവശ്യമായ ദുരഭിമാനത്തിന്റെ പേരിൽ ദൈവാത്മാവിന്റെ പ്രവർത്തനത്തിന് മുഖം മറച്ചുകളയരുതേ എന്ന് 'യാക്കോബായ' സഹോദരങ്ങളോട് അഭ്യർത്ഥിക്കുന്നു. നമുക്ക് മലങ്കരയിലെ ഏക ഓർത്തഡോക്സ് സഭയായി നിന്നുകൊണ്ട് സുവിശേഷദൗത്യം നിർവ്വഹിക്കുവാൻ ലഭിച്ചിരിക്കുന്ന സുവർണ്ണാവസരമാണിത്. ഈ വാക്കുകൾക്കു പിന്നിലെ ആത്മാർത്ഥതയെ ചോദ്യം ചെയ്തേക്കാം എങ്കിലും അതു ദൈവം വിധിക്കട്ടെ എന്നു മാത്രം സൂചിപ്പിച്ചുകൊണ്ട് എല്ലാവരുടേയും പരിഗണനയ്ക്കായി ഏതാനും കാര്യങ്ങൾ സമർപ്പിക്കട്ടെ.

1. ദീർഘകാലമായി നിലനിന്ന വ്യവഹാരങ്ങൾ, സഭയുടെ വികസനത്തിനും, സുവിശേഷ ദൗത്യത്തിനും സാരമായ തടസങ്ങൾ സൃഷ്ടിച്ചിരുന്നു.
2. എത്രമാത്രം ധർമ്മസമരമെന്നു വിശേഷിപ്പിച്ചാലും, മതജീവിതത്തിൽ കോടതിവ്യവഹാരങ്ങൾ ഉണ്ടാകുന്നതിനെ ഇളം തലമുറ അവജ്ഞയോടെയാണ് കാണുന്നത്.

3. 'ഭരണഘടന'യെന്നോ, 'വിശ്വാസ'മെന്നോ, 'ശരിയായ കൈയ്‌വെയ്‌പ്പെ'ന്നോ, ഒക്കെ പറഞ്ഞാലും ക്രിസ്തീയ സാക്ഷ്യത്തിന് അവ തടസമെങ്കിൽ, അവയ്ക്കായി 'കഴുത'കളാകുവാൻ ജനത്തെ ഇനിയും കിട്ടുമെന്നു വ്യാമോഹിക്കേണ്ടതില്ല.

4. സഭാ ജീവിതത്തിൽനിന്ന് യുവജനങ്ങൾ അകന്നുപോകുന്നതിന്റെയും പോയതിന്റെയും ഒരു കാരണം, കേസുകളുടെ പേരിൽ സഭ മുരടിച്ചു പോയതാണ്.

5. ഇപ്പോൾ കിട്ടിയിരിക്കുന്നത്, ഒരുപക്ഷേ സുവിശേഷ സാക്ഷ്യത്തിനുവേണ്ടി ദൈവംതമ്പുരാൻ നൽകിയിരിക്കുന്ന അവസാന അവസരം ആയിരിക്കും. ഫലം കായ്ക്കുവാനുള്ള ഈ അവസരം കൂടി പാഴാക്കിയാൽ വെട്ടിക്കളഞ്ഞുവെന്നു വന്നേക്കാം.

6. ഇരുവിഭാഗങ്ങളും കോടതികളിൽ സമർപ്പിച്ച വേദശാസ്ത്രവീക്ഷണങ്ങളും, സഭാചരിത്രവിശദീകരണങ്ങളും പ്രത്യേകലക്ഷ്യങ്ങൾ കേന്ദ്രീകരിച്ചായിരുന്നിരിക്കണം. അതുകൊണ്ട് വ്യവഹാര വേദശാസ്ത്രത്തിനും, സഭാചരിത്രത്തിനും വിശദാംശങ്ങളിൽ ആത്യന്തികവും പരമവുമായ ഒരു പ്രസക്തിയുണ്ടായിരിക്കണമോ, എന്ന ചോദ്യം ഇരുവിഭാഗത്തെയും ചിന്തിക്കുന്നവർ പരിഗണിക്കേണ്ടതാണ്.

7. സഭയുടെ സാർവത്രികതയെയും, വൈവിധ്യസാദ്ധ്യതകളെയും, ദേശീയസ്വഭാവത്തെയും ഉൾക്കൊള്ളണമെങ്കിൽ നിലവിലുള്ള ഭരണഘടനയ്ക്ക് ഒന്നല്ല, പല ഭേദഗതികളും ഉണ്ടായേപറ്റൂ. ചില ഭേദഗതികൾ മുമ്പത്തെ സഭാ സമാധാനത്തിന്റെ വെളിച്ചത്തിൽ ഇരുവിഭാഗങ്ങളും ചേർന്ന് വരുത്തിയിട്ടുമുണ്ട്. ശാശ്വതമായ സമാധാനത്തിനും സഭയുടെ കാര്യക്ഷമമായ ഭരണ നിർവഹണത്തിനും സുവിശേഷ ദൗത്യത്തിനും അനിവാര്യമായ ഭേദഗതികൾ എത്രയുംവേഗം ഉണ്ടാകേണ്ടതാണ്.

8. മുമ്പുണ്ടായ പല കീഴ്ക്കോടതി വിധികളിലും തങ്ങിനിന്നിരുന്ന അവ്യക്തതകൾ നീക്കുവാൻ പര്യാപ്തമായ ഒരു വിധിയാണിപ്പോഴുണ്ടായിട്ടുള്ളത്. യാക്കോബായ വിഭാഗം, അന്ത്യോഖ്യൻ സഭയുടെ ഭാഗമായി നിലനിൽക്കാൻ താൽപ്പര്യപ്പെട്ടാൽപോലും, ആത്യന്തികമായി അവർക്കും പ്രയോജനപ്പെടുന്ന തത്വങ്ങൾക്കു അടിവരയിടാൻ സുപ്രീംകോടതിക്കു കഴിഞ്ഞിട്ടുണ്ട്. ദേശീയ സ്വയംശീർഷകത്വവും, സ്വാതന്ത്ര്യവും ആഗ്രഹിക്കുന്നവർ അവരുടെയിടയിൽ എന്നുണ്ടായാലും അവർക്കു സംരക്ഷ ഉറപ്പാക്കുന്ന സുപ്രീം കോടതിവിധി, മലങ്കരസഭയ്ക്ക് മുഴുവൻ ഭാഗ്യകരമാണ്.

---

## ഇതളുകളിൽ




## ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ

### ജൂലൈ 16.
### പെന്തിക്കോസ്തിക്കുശേഷം ആറാം ഞായറാഴ്ച

അപ്പൊ 1:15–18 (ശ്ലീഹാവായന)

ധനത്തോടുള്ള മനോഭാവം

നൂററിരുപതുപേരുള്ള സംഘത്തിൽ പത്രോസ് നടത്തുന്ന പ്രസംഗത്തിന്റെ ഭാഗമാണ് ശ്ലീഹാവായന. യൂദായെക്കുറിച്ചാണ് പരാമർശനം. പുതിയ നിയമത്തിലെ അതിദാരുണമായ സംഭവങ്ങളിലൊന്നാണ് യൂദാ സ്ക്കറിയോത്തായുടെ അവസാനം. കേവലം മുപ്പതു വെള്ളിക്കാശിനുവേണ്ടി തന്റെ ഗുരുവിനെ ഒററിക്കൊടുത്തതാണ് യൂദാ സ്ക്കറിയോത്തായുടെ കുററം. എത്രയോ തുച്ഛമായ ഒരു സംഖ്യ! പക്ഷേ എത്രയോ ഭയങ്കരമായ അവസാനം!

ദ്രവ്യാഗ്രഹം എത്ര ഭയങ്കരമായ പാപമാണ്! ഒരു ഗുരുവിനെപ്പോലും ഒററിക്കൊടുക്കുന്നതിനു ഒരുവനെ പ്രേരിപ്പിക്കുന്നു. പശ്ചാത്താപമുണ്ടായാലും പരിപൂർണ്ണ പശ്ചാത്താപത്തിലേക്ക് അതു നയിക്കുന്നില്ല. ദ്രവ്യാഗ്രഹംമൂലം മനുഷ്യൻ ലോകത്തിലെന്തുതന്നെ ചെയ്യുകയില്ല? അതു ഭയങ്കര കൊലപാതകങ്ങൾക്കു ഇടയാക്കുന്നു. സ്നേഹിച്ചിരിക്കുന്നവരോടു ശത്രുഭാവമുളവാക്കി ഹീനപ്രവൃത്തിക്ക് അതു പ്രേരിപ്പിക്കുന്നു. ഭവനത്തിൽ ശണ്ഠയും മാതാപിതാക്കളോടുപോലും ശത്രുതയുമുളവാകുന്നു.

ധനത്തേപ്പററിയുള്ള ക്രിസ്തീയ ആദർശമെന്ത്? 'ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ. എന്തെന്നാൽ സ്വർഗ്ഗരാജ്യം അവരുടേതാകുന്നു. ധനത്തോടുള്ള നിർമ്മമതാഭാവ''ം ഇതാകുന്നു ക്രിസ്തീയ ആദർശം. യഹൂദായും മററു ശിഷ്യന്മാരും മററുള്ളവർ ആത്മാവിൽ ദരിദ്രന്മാരായിരുക്കുമ്പോൾ ദരിദ്രന്മാരായിരുന്നു. എന്നാൽ യഹൂദ ആത്മാവിൽ ദരിദ്രതയുള്ളവനായരുന്നില്ല മാനസികമായി ദരിദ്രതയല്ല ധനതൃഷ്ണയത്രെ അവനുണ്ടായത്. ആ ധനവാനായ മനുഷ്യനും പണത്തേപ്പററിയുള്ള ആഗ്രഹവും അഹങ്കാരവും അത്യധികമായിരുന്നു. മാനസികമായ ദരിദ്രതാഭാവം അവനില്ലായിരുന്നു. അവന്റെ പടിവാതുക്കൽ കിടന്ന ലാസറിനുവേണ്ടിയുംകൂടി അയാളുടെ സ്വത്തു ചിലവഴിക്കുന്നതിന് അയാൾക്കു കഴിഞ്ഞില്ല. രണ്ടുപേർക്കുമുണ്ടായ അനുഭവമെന്താണ്? ഇരുവരും സ്വർഗ്ഗരാജ്യത്തിൽനിന്നും സ്വയം മാറിക്കളഞ്ഞു. ധനവാന്റേത് അഗ്നി നരകത്തിലെ യാതനയായിരുന്നു.

ധനത്തെപ്പററിയുള്ള നമ്മുടെ ചിത്തവൃത്തി എങ്ങനെയിരിക്കുന്നു. നാം അതിനെ അമിതമായി സ്നേഹിക്കുന്നില്ലയോ? ദൈവത്തോടുള്ള നമ്മുടെ കടപ്പാടുകൾക്ക് നമ്മുടെ ധനതൃഷ്ണ വിഘാതമാകുന്നില്ലയോ? ധനാഢ്യന്മാരേ! നിങ്ങൾ ആത്മാവിൽ ദരിദ്രതയുള്ളവരോ? സാധുക്കളെ നിങ്ങൾ ധനത്തേപ്പററി താൽപ്പര്യമുള്ളവരോ? ധനതൃഷ്ണ അനേകം പാപങ്ങൾക്ക് കാരണഭൂതമാകുന്നു. പശ്ചാത്തപിച്ചാലും പശ്ചാത്താപം അതു ഉളവാക്കുകയില്ല. അതു ദൈവത്തെതന്നെ ഒററിക്കൊടുക്കുന്നു. അതേപ്പററി ശരിയായ മനോഭാവം നമുക്ക് ഉണ്ടാകേണ്ടതല്ലയോ?

### ജൂലൈ 23
### പെന്തിക്കോസ്തിക്ക ശേഷം ഏഴാം ഞായറാഴ്ച

മർക്കോ 3:20–30 (ഏവൻഗേലിയോൻ)

ആത്മാവിനെതിരായ പാപം

മനുഷ്യരോടു സകല പാപങ്ങളും ദൂഷണങ്ങളും ക്ഷമിക്കും പരിശുദ്ധാത്മാവിനെതിരായി ദൂഷണം പറയുന്നവനോ ഒരു നാളും ക്ഷമ കിട്ടാതെ നിത്യശിക്ഷയ്ക്കു യോഗ്യനാകും എന്നുഞാൻ സത്യമായിട്ടും നിങ്ങളോടു പറയുന്നു.

നമ്മുടെ കർത്താവ് ആണയിട്ടു ചില കാര്യങ്ങൾ പ്രസ്താവിക്കുക പതിവുണ്ടായിരുന്നു. "ആമ്മീൻ ആമ്മീൻ ഞാൻ നിങ്ങളോടു പറയുന്നു" സത്യമായിട്ടു സത്യമായിട്ടു ഞാൻ നിങ്ങളോടു പറയുന്നു. ഈ മുഖവുരയോടുകൂടി ചെയ്യുന്ന പ്രസ്താവനകൾ ശിഷ്യന്മാരും മററുള്ളവരും പ്രത്യേക ശ്രദ്ധയോടുകൂടി മനസിലാക്കണമെന്നു കർത്താവിനു നിർബന്ധം ഉണ്ടായിരുന്നു. അതിനാൽ ക്രിസ്തുമതത്തിന്റെ അടിസ്ഥാന തത്വങ്ങളായിട്ടു അവ പരിഗണിക്കപ്പെടേണ്ടതാണെന്നു താൻ വിചാരിച്ചതായി അനുമാനിക്കേണ്ടിയിരിക്കുന്നു.

(ശേഷം 27-ാം പേജിൽ)

# സഭാകേസ്

## സുപ്രീംകോടതി അന്ത്യതീരുമാനം കൽപ്പിച്ചു

1990–ലെ കേരള ഹൈക്കോടതിയുടെ വിധിയിന്മേൽ പാത്രിയർക്കീസു ഭാഗക്കാർ നൽകിയ അപ്പീൽ തള്ളി. * 1934–ൽ മലങ്കര അസോസ്യേഷൻ പാസ്സാക്കിയ ഭരണഘടന ശരിയായിട്ടുള്ളതാണ്. * അതനുസരിച്ചു മാത്രം സഭയിലെ പള്ളികൾ ഭരിക്കപ്പെടണം * സഭയുടെ ശരിയായ കാനോൻ കാതോലിക്കാ വിഭാഗം ഹാജരാക്കിയ ''എ'' അക്കം ആണ് * പാത്രീയർക്കീസിനു മലങ്കര സഭയിന്മേൽ ഭൗതീകാധികാരം ഇല്ല * ആത്മീയ അധികാരം തന്നെ മലങ്കര സഭയുടെ ഭരണഘടനയ്ക്ക് അനുസൃതമായിരിക്കും, സ്വന്ത ഇഷ്ടപ്രകാരം അദ്ദേഹം പ്രവർത്തിച്ചു കൂടാ * പൊതുസ്വത്തുക്കളുടെ അവകാശം മലങ്കര മെത്രാപ്പോലീത്തായ്ക്കാണ്. * കാതോലിക്കാ തോമാശ്ളീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന എന്നതും കാതോലിക്കോസ് ''ഹിസ് ഹോളിനസ്'' എന്ന് സംബോധന ചെയ്യുന്നു എന്നതും ശരിയായിട്ടുള്ളതാണ് * മലങ്കര അസോസ്യേഷൻ തെരഞ്ഞെടുക്കാതെ വാഴിക്കപ്പെട്ടിട്ടുള്ള മെത്രാന്മാർക്ക് പള്ളികളിന്മേൽ അവകാശം ഇല്ല * 1912–ൽ കാതോലിക്കേററ് അന്ത്യോക്യാ പാത്രിയർക്കീസിന്റെ സഹകരണത്തോടുകൂടി മലങ്കരയിൽ സ്ഥാപിക്കപ്പെട്ടതോടുകൂടെ മലങ്കര സഭയിൽ പാത്രിയർക്കീസിനുണ്ടായിരുന്ന അധികാരം Vanishing Point–ൽ എത്തി. തുടങ്ങിയ സുപ്രധാനമായ തീരുമാനങ്ങൾ അടങ്ങിയ ജഡ്ജ്ജുമെൻറാണ് ജൂൺ 20–ാംതീയതി സുപ്രീം കോടതി പ്രഖ്യാപിച്ചത്. വിധി സംബന്ധിച്ച അവലോകം താഴെകുറിക്കുന്നു.

(ബഹു. ജസ്ററീസ് ബി. പി. ജീവൻ റെഡ്ഡി, ബഹു. ജസ്ററീസ് എസ്. സി. സെൻ എന്നിവരുടെ വിധി ന്യായത്തെപ്പററി)

വിധിയിലെ തീരുമാനങ്ങളുടെ ചുരുക്കമായി പറയുന്ന വസ്തുതകൾ ഓരോന്നായി പരിഗണിക്കാവുന്നതാണ്. സൗകര്യത്തിനുവേണ്ടി മുൻ പറയുന്ന ബഹു. ജഡ്ജിമാരുടെ ഭൂരിപക്ഷ അഭിപ്രായം എന്നോ വിധിഎന്നോ പറയുന്നു എങ്കിലു, യഥാർത്ഥത്തിൽ ജസ്ററീസ് RM സഹായിയുടെയും മററ് രണ്ട് ജഡ്ജിമാരുടെയും വിധിന്യായങ്ങളും ഒരേ തരത്തിലുള്ള തീരുമാനങ്ങളാണ്, ഭിന്നാഭിപ്രായങ്ങളല്ല.

1 ഭൂരിപക്ഷ വിധിന്യായത്തിൽ കാനോന്റെ ആധികാരികതയെപ്പററി പ്രത്യേകം തീർപ്പ് കൽപ്പിച്ചിട്ടില്ല. എന്നാൽ 'പിന്നീട് ഉണ്ടായ (1958 ലെ സുപ്രീം കോടതി വിധിയ്ക്ക്ശേഷം) ഞങ്ങൾ അംഗീകരിച്ചപ്രകാരമുള്ള സംഭവവികാസങ്ങളുടെയും അവയുടെ പരിണിത ഫലത്തിന്റേയും വെളിച്ചത്തിൽ ഈ സംഗതിയിലേക്ക് ഞങ്ങൾ കടക്കേണ്ടത് യഥാർത്ഥമായി ആവശ്യമില്ലാത്തതാണ് എന്നാണ് മേൽപ്പടി വിധി ന്യായത്തിൽ പറഞ്ഞിട്ടുള്ളത്.

മേൽപ്പറയുന്ന സംഭവവികാസങ്ങളും അവയിൽനിന്ന് ഉത്ഭവിക്കുന്ന സംഗതികളും വിധി ന്യായത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. പാത്രിയർക്കീസും അദ്ദേഹത്തിന്റെ അനുയായികളും സഭാഭരണഘടന അംഗീകരിക്കുകയും, അതു സംബന്ധിച്ചുള്ള അവരുടെ എല്ലാ ആക്ഷേപങ്ങളും പിൻവലിച്ച് ഉപേക്ഷിക്കുകയും ചെയ്തിട്ടുണ്ടെന്ന് വ്യക്തമാക്കുന്ന വസ്തുതകൾ വിധിന്യായത്തിൽ പരാമർശിച്ചിട്ടുണ്ട്. അവയുടെ പരിണിതഫലം ഇപ്രകാരം വിശദമാക്കിയിരിക്കുന്നു.

'സംഗതികൾ ഇപ്രകാരമെങ്കിൽ കാതോലിക്കേററിന്റെ പുന:സ്ഥാപനം സിറിയൻ ജാക്കബയിററ് ക്രിസ്ത്യൻ സഭയുടെ മതസംബന്ധമായ പഠിപ്പിക്കലുകൾക്കും വിശ്വാസത്തിനും അനുസരിച്ചല്ലന്നോ 1934–ലെ ഭരണഘടന ക്രമപ്രകാരവും സാധുവായതുമായ വിധത്തിലും പാസാക്കിയതല്ലന്നോ, 1912–നു മുമ്പുണ്ടായിരുന്ന പാർത്രിയർക്കീസിന്റെ അധികാരാവകാശങ്ങൾ ഭംഗം കൂടാതെയും കുറവ് കൂടാതെയും നിലനിൽക്കുന്നു എന്നോ ഇനിമേലാൽ വാദിക്കുന്നതിന് പാത്രിയർക്കീസിനോ അദ്ദേഹത്തിന്റെ അനുയായികൾക്കോ കഴിയുന്നതല്ല.

കൂടാതെ 1958–ന് ശേഷം ഉണ്ടായ പരസ്പരസ്വീകരണത്തെപ്പററി പരാമർശിക്കുന്ന ഭാഗത്ത്, '1958 ഡിസം. 9–ാം തീയതിയിലെ യാക്കോബ് തൃതീയന്റെ കൽപ്പനപ്രകാരം മലങ്കരമെത്രപ്പോലീത്തായും കാതോലിക്കായും ആയിരുന്ന ബസേലിയോസ് ഗീവറുഗീസ് ദ്വിതീയനെ സ്വീകരിച്ച് അംഗീകരിച്ചിട്ടുള്ളത് വളരെ പ്രാധാന്യം അർഹിക്കുന്നതായി കണക്കിലെടുക്കേണ്ടതാണ്. സമുദായക്കേസ് കാലത്ത് പാത്രിയർക്കീസുമായി നിരന്തരം പോരാടിയിട്ടുള്ള ബസേലിയോസ് ഗീവറുഗിസ് ദ്വിതീയനെ കാതോലിക്കയായി

(ശേഷം 30–ാം പേജിൽ)

# അഭിമാനാർഹമായ ഒരു സ്ഥാപനം

ഫാ. റ്റി. ജെ. ജോഷ്വാ

ഓർത്തഡോക്സ് സഭയ്ക്ക് അഭിമാനംകൊള്ളാവുന്ന ഒരു മഹാസ്ഥാപനമാണ് മദ്രാസ് മെഡിക്കൽ മിഷൻ. എന്നാൽ ഈ സ്ഥാപനത്തെപ്പറ്റി വേണ്ടത്ര അറിവ് സഭാംഗങ്ങൾക്ക് ഉണ്ടായിട്ടുണ്ടെന്ന് കരുതുന്നില്ല. ഈ സ്ഥാപനം ഇന്ന് ദേശീയ തലത്തിലും അന്തർദേശീയ തലത്തിലും പ്രശസ്തിയും പ്രസിദ്ധിയും ആർജ്ജിച്ചിട്ടുണ്ട്.

അടുത്ത സമയത്ത് ഈ ലേഖകൻ ആ സ്ഥാപനം സന്ദർശിക്കുവാനും ഏതാനും ദിവസങ്ങൾ അവിടെ ചിലവിടാനും സംഗതിയായി. ആ അവസരത്തിൽ ആ സ്ഥാപനത്തിന്റെ പ്രവർത്തനങ്ങൾ നേരിട്ടു കണ്ടു മനസിലാക്കുന്നതിനും അതിന്റെ പ്രധാന പ്രവർത്തകരും ചുമതലക്കാരുമായ വ്യക്തികളുമായി ആശയവിനിമയം ചെയ്യുന്നതിനും സാധിച്ചു.

## ചില സവിശേഷതകൾ

ഒന്നാമത് ഈ സ്ഥാപനത്തിന്റെ ചില സവിശേഷതകൾ ചൂണ്ടികാണിക്കുവാൻ ആഗ്രഹിക്കുന്നു. ഹൃദ്രോഗസംബന്ധമായ ചികിൽസ മാത്രം നടത്തുന്ന ഒരു സ്ഥാപനമാണിത്. ഇത്തരത്തിലുള്ള ആശുപത്രികൾ ഇൻഡ്യയിൽ വേറൊന്നുമില്ല. കാര്യക്ഷമതയ്ക്ക് മുൻതൂക്കം നൽകുന്നു എന്നതാണ് മറ്റൊരു സവിശേഷത. ഏററവും പ്രഗത്ഭരായ ഡോക്ടറന്മാരുടെ സേവനം ഇവിടെ ലഭിക്കുന്നു. അതുപോലെ നേഴ്സിംഗിലും ലാബറട്ടറി സംബന്ധമായ പ്രവർത്തനങ്ങളിലും മികവുററ ഒരു വലിയ ററിം പ്രവർത്തിക്കുന്നു. മിഷനാശുപത്രികളിൽ താരതമ്യേന ജോലിക്കാരുടെ ശമ്പളം കുറവാണ്. എന്നാൽ ഇവിടെ മററേത് പ്രൈവററാശുപത്രികളിലും കൊടുക്കുന്ന വേതനത്തേക്കാൾ കുറവല്ല നൽകുന്നത്. അർഹരായ രോഗികൾക്ക് സൌജന്യ ചികിൽസ നൽകുന്നുണ്ട്.

## ഉത്ഭവം

ആയിരത്തിതൊള്ളായിരത്തിഎൺപത്തിഒന്നിൽ ദരിദ്രരും അശരണരുമായ ആളുകൾക്ക് വൈദ്യസഹായം നൽകുവാനുള്ള ഒരു ആഹ്വാനം മദ്രാസ് ഇടവകയിൽ ഭദ്രാസനാധിപൻ നടത്തുക ഉണ്ടായി. അത് എങ്ങനെ പ്രാവർത്തികമാക്കാം എന്നുള്ള ചിന്തയാണ് പിന്നീടുണ്ടായത്. പല ആശയങ്ങളും പൊന്തിവന്നു. ഒടുവിൽ റയിൽവേ ഹോസ്പിററലിൽ പ്രശസ്ത സേവനം നടത്തിക്കൊണ്ടിരുന്ന ഡോക്ടർ കെ. എം. ചെറിയാന്റെ സേവനം ലഭിക്കുമെന്നുറപ്പായപ്പോൾ ഒരു കാർഡിയോ വാസ്കുലർ ഹോസ്പിററൽ സ്ഥാപിക്കണമെന്ന ആശയം രൂപംകൊണ്ടു. പക്ഷേ ഈ സംരംഭത്തിനുള്ള പണം എങ്ങനെ സമാഹരിക്കാം എന്ന പ്രശ്നം ഉണ്ടായി. ഈ പദ്ധതിയുടെ ആലോചനക്കാർതന്നെ ഉദാരമായ സംഭാവനകൾ നൽകി. കൂടുതൽ ആവശ്യമുള്ള തുക ബാങ്കിൽനിന്നും മററ് സാമ്പത്തിക സ്ഥാപനങ്ങളിൽനിന്നും കടമെടുക്കുവാൻ തീരുമാനമായി.

സ്വന്തമായ ഒരു കെട്ടിടം ഉണ്ടാകുവാൻ കാത്തിരിക്കാതെ മദ്രാസിലെ വിജയാ ഹോസ്പിററലിന്റെ ഒരു ഭാഗം വാടകയ്ക്കെടുത്ത് അവിടെ ആശുപത്രി ആരംഭിക്കുവാൻ തീരുമാനിച്ചു. തൊള്ളായിരത്തിഎൺപത്തിയേഴു ജൂൺ 21–ാം തീയതി ഞായറാഴ്ച മദ്രാസ് സെൻറ് തോമസ് കത്തീഡ്രലിൽ പ്രത്യേകമായ പ്രാർത്ഥനാശുശ്രൂഷ നടത്തിയശേഷം പിറേറദിവസംതന്നെ പ്രവർത്തനം ആരംഭിച്ചു. അന്നുതന്നെ ഡാക്ടർ ചെറിയാനും സംഘവും ഒരു ഹൃദയശസ്ത്രക്രിയ വിജയകരമായി നടത്തി. ഇതിനോടകം രണ്ടുകോടി രൂപാ വിലവരുന്ന ഉപകരണങ്ങളും ആധുനിക സജ്ജീകരണങ്ങളും വിദേശത്തുനിന്ന് വരുത്തി ആശുപത്രി പ്രവർത്തനക്ഷമമാക്കി.

## അതിശീഘ്രമായ വളർച്ച

ആരംഭത്തിൽ ശരാശരി പ്രതിദിനം ഒരു ഹൃദയശസ്ത്രക്രിയ എന്നുള്ളതായിരുന്നെങ്കിൽ പിറേറ വർഷം അത് മൂന്നു വീതമായി. 92-ൽ പ്രതിദിനം ആറ് ഓപ്പറേഷൻ ആയിട്ടും, 95-ൽ ഒൻപത് ഓപ്പറേഷൻ ആയിട്ടും പ്രവർത്തനപുരോഗതി ഉണ്ടായി. ഹൃദയസംബന്ധമായ എല്ലാത്തരം ശസ്ത്രക്രിയകളും ഇവിടെ നടക്കുന്നുണ്ട്. ഏഷ്യയിൽ മറ്റെങ്ങും ഇതുവരെ ഇല്ലാത്ത ലേസർ ട്രീററ്മെൻറ് ഇവിടെ ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്നു. ലോകത്തിൽ ആകെ ആറ് കേന്ദ്രങ്ങളിൽ മാത്രമാണ് ഇപ്പോൾ ലേസർ ട്രീററുമെൻറ് ചെയ്തുകൊണ്ടിരിക്കുന്നത്. ഇവിടെ ഇപ്പോൾ നാല് ഓപ്പറേഷൻ തീയററുകളാണുള്ളത്. അതിൽ ഒരെണ്ണം കുട്ടികളുടെ ശസ്ത്രക്രിയക്കായി മാത്രമുള്ളതാണ്. കുട്ടികളുടെ ഹൃദയശസ്ത്രക്രിയയിൽ ഡാക്ടർ കെ. എം. ചെറിയാൻ ആഗോളപ്രശസ്തനാണ്.

ഇപ്പോൾ ഇവിടെ വന്നെത്തുന്ന രോഗികൾ ഏഷ്യയിലെ മിക്ക രാജ്യങ്ങളിൽനിന്നും, ആഫ്രിക്കയിലെ ചില രാജ്യങ്ങളിൽനിന്നും, ബംഗ്ളാദേശ്,

പാക്കിസ്ഥാൻ, മലേഷ്യാ, ശ്രീലങ്ക, കൊറിയ, ഗൾഫ് രാജ്യങ്ങൾ എന്നിവ ഉൾപ്പെടുന്നു.

ഇവിടെ പ്രവർത്തിക്കുന്ന ബ്ളഡ്ബാങ്ക് ഏററവും ആധുനികമായ സജ്ജീകരണങ്ങളും പരിശോധനാ സംവിധാനങ്ങളും ഉള്ളതാണ്. പ്രതിദിനം വളരെയധികം രക്തദാനം ആവശ്യമുള്ള സാഹചര്യമാണിവിടെ ഉള്ളത്. മദ്രാസിലെ പല സാമൂഹിക സംഘടനകളും നമ്മുടെ ഇടവകയിലെ യുവജനങ്ങളും രക്തദാനപരിപാടിയിൽ ആത്മാർത്ഥമായി സഹകരിക്കുന്നു.

ഹൃദയശസ്ത്രക്രിയ പൊതുവെ ചിലവേറിയ ഒന്നാണ്. അമേരിക്കയിലും മററും പോയി ചെയ്യുന്നതിന് പത്തും പതിനഞ്ചും ലക്ഷം രൂപാ വേണ്ടിയിരിക്കുന്നു. ഇവിടെ ഒന്നോ ഒന്നരയോ ലക്ഷം മാത്രമേ വേണ്ടിവരുന്നുള്ളു. അവശവിഭാഗത്തിൽ പെട്ടവർക്ക് പല സൌജന്യങ്ങളും ചെയ്തുകൊടുക്കുന്നുണ്ട്. 1987–ൽ ആകെ 201 ശസ്ത്രക്രിയകൾ നടത്തിയതിൽ 83 എണ്ണം സൌജന്യനിരക്കിലായിരുന്നു. 1993–94–ൽ കുട്ടികളുടെ ശസ്ത്രക്രിയ 1154 ആയിരുന്നു. അതിൽ 336 എണ്ണം സൌജന്യനിരക്കിലാണ് നിർവഹിച്ചത്. ഇതിനോടകമായി ആകെ ഒരുകോടിയിലധികം രൂപയ്ക്കുള്ള സൌജന്യം നൽകിയിട്ടുള്ളതായി അവരുടെ ഔദ്യോഗിക കണക്കിൽനിന്ന് മനസിലാക്കുവാൻ കഴിഞ്ഞു.

1987–ൽ ആരംഭിക്കുമ്പോൾ പതിനൊന്ന് ഡോക്ടർമാർ ആയിരുന്നിടത്ത് ഇപ്പോൾ 46 ഡോക്ടർമാരുണ്ട്. ഏഴ് നേഴ്സുമാരുണ്ടായിരുന്നിടത്ത് 134 നേഴ്സുമാർ പ്രവർത്തിക്കുന്നു. പാരാമെഡിക്കൽ സ്ററാഫ്, അഡ്മിനിസ്ട്രേഷൻ സ്ററാഫ് എല്ലാം ഉൾപ്പെടെ 490 പ്രവർത്തകരാണ് ഈ സ്ഥാപനത്തെ നടത്തിക്കൊണ്ടിരിക്കുന്നത്. ഒരു ഫുൾടൈം ചാപ്ളയിനെ കൂടാതെ സോഷ്യൽ വർക്കേഴ്സും ഉണ്ട്. ചുരുക്കിപറഞ്ഞാൽ അതിബൃഹത്തായ ഒരു മഹാസ്ഥാപനമായി എട്ട് വർഷംകൊണ്ട് വളർച്ച പ്രാപിച്ചിരിക്കുന്നു.

## സ്വന്തമായ ആശുപത്രി മന്ദിരം

ഇരുനൂറ് കിടക്കകളുള്ളതും ആധുനികമായ എല്ലാ സജ്ജീകരണങ്ങളും അടങ്ങിയ പുതിയ ആശുപത്രി മന്ദിരം പൂർത്തിയാകാറായിരിക്കുന്നു. പ്രധാന മന്ദിരം നാലു നിലകളിലുള്ളതായിരിക്കും. ഇരുപതുകോടി രൂപയാണ് ഇതിന്റെ ചിലവായി പ്രതീക്ഷിക്കുന്നത്. പണി മുഴുവൻ പൂർത്തിയായില്ലെങ്കിലും 1995 ഡിസംബർ 14–ാം തീയതി അതിന്റെ ഉൽഘാടനം നടത്തുന്നതാണ്. ആ കർമ്മം നിർവഹിക്കുവാൻ മദർ തെരേസാ സമ്മതിച്ചിരിക്കുകയാണ്. രണ്ടു പ്രധാന റെയിൽവേ സ്റേറഷനുകളിൽനിന്നും വിദൂരമല്ലാത്തതും റോഡുമാർഗ്ഗം വേഗം എത്താവുന്നതുമായ ഒരു സ്ഥാനത്താണ് പുതിയ ആശുപത്രി.

## ഉപരിപഠനകേന്ദ്രം

വൈദ്യശാസ്ത്രത്തിൽ ഉപരിപഠനത്തിനുള്ള സൌകര്യങ്ങളും ഇന്നിവിടെയുണ്ട്. ഇംഗ്ളണ്ടിലെ എഫ്. ആർ സി. എസ്. ബിരുദത്തിനുള്ള പരിശീലന കേന്ദ്രമായി ഇതിനെ അംഗീകരിച്ചിട്ടുണ്ട്. കൂടാതെ കാർഡിയോളജിയിൽ ഡിപ്ളോമ, കാർഡിയോ വാസ്കുലർ സർജറിയിൽ പി. എച്ച്. ഡി , കാർഡിയാക് സയൻസിൽ എം. ഫില്ല്, പി. എച്ച്. ഡിയും നടത്തുവാൻ അംഗീകാരം ഉണ്ട്.

## കാര്യദർശികൾ

ഈ സ്ഥാപനത്തിന്റെ ജീവാത്മാവും പരമാത്മാവുമായി പ്രവർത്തിക്കുന്നത് ഡോക്ടർ കെ. എം. ചെറിയാനാണ്. അദ്ദേഹത്തിന്റെ നിസ്തന്ദ്രമായ സേവനവും സംഘടനാപാടവുമാണ് ഇതിന്റെ വളർച്ചയിൽ വലിയ പങ്കു വഹിച്ചിട്ടുള്ളത്. കാര്യക്ഷമമായി പ്രവർത്തിക്കുന്ന ഒരു ഗവേണിംഗ് ബോർഡ് ഉള്ളതു പ്രവർത്തനങ്ങൾക്ക് ഉറപ്പാകുന്നു. ഓണററി സെക്രട്ടറിയായി ആരംഭം മുതൽ പ്രവർത്തിക്കുന്ന ശ്രീ വറുഗീസ് ഈപ്പൻ, ഓണററി ട്രഷററായി പ്രവർത്തിക്കുന്ന ശ്രീ. സി. ഒ. വറുഗീസ് എന്നിവരുടെ പേരുകളും പ്രസിഡൻറ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ പേരും പ്രത്യേകം അനുസ്മരിക്കേണ്ടതാണ്.

ദേശീയതലത്തിൽ മാത്രമല്ല അന്തർദേശീയ തലത്തിലും അംഗീകരിക്കപ്പെട്ട ഒരു മഹാസ്ഥാപനമായി ഇത് വളർന്നുകൊണ്ടിരിക്കുകയാണ്. അതിന്റെ പുരോഗതി സഭയ്ക്ക് ആകമാനം അഭിമാനവും ചാരിതാർത്ഥ്യവും ഉളവാക്കുന്നതാണ്.

—o—

# ക്രിസ്ത്യൻ പിന്തുടർച്ചാ നിയമം സാമൂഹ്യ പ്രശ്നങ്ങൾ

അഡ്വ. തോമസ് ഫിലിപ്പ്, ചെങ്ങന്നൂർ

ഇന്ന് വളരെയധികം ചൂടേറിയ ചർച്ചകൾ നടന്നുവരുന്ന ഒരു വിഷയമാണ് ക്രിസ്ത്യൻ പിന്തുടർച്ചാനിയമവും, ആയതിൽ കേരള സർക്കാർ മുമ്പോട്ടുവച്ചിട്ടുള്ള 1994–ലെ തിരുവിതാംകൂർ–കൊച്ചി പിന്തുടർച്ചാവകാശ (പുനർജീവനവും സാധുകരണവും) ബില്ലും, 1986–ലെ മേരി റോയി കേസിലുണ്ടായ സുപ്രീംകോടതി വിധിയുടെ അടിസ്ഥാനത്തിൽ ഉണ്ടായിട്ടുള്ള സാമൂഹികവും നിയമപരവുമായ ഒട്ടേറെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനാണ് ഹ്രസ്വമായ ഈ ബില്ല് കേരള സർക്കാർ കൊണ്ടുവന്നിട്ടുള്ളത്. കേരളത്തിലെ ജനസംഖ്യയിൽ ഒരു വലിയ വിഭാഗം ജനങ്ങളെയും ഈ വിധി ബാധിക്കുന്നു എന്നുള്ളതിനാൽ കേരള സർക്കാരിന് ആയതിന്റെ ദോഷവശങ്ങൾ പരിഹരിക്കുന്നതിനുള്ള ഉത്തരവാദിത്വത്തിൽനിന്നു മാറി നിൽക്കുവാൻ സാദ്ധ്യമല്ലല്ലോ?

സ്വത്തിന്റെ ഉടമസ്ഥൻ മരിക്കുന്നതിനു മുമ്പ് തന്റെ സ്വത്ത് ഏതെല്ലാം വിധത്തിൽ ആരൊക്കെ അനുഭവിക്കണമെന്നും ആരൊക്കെ അതിന്റെ ഉടമസ്ഥരാകും എന്നും മററും ജീവിച്ചിരിക്കുമ്പോൾ ഏതെങ്കിലും കാരണം വഴിയോ സ്വത്തുവഴിയോ (Will Deed മൂലം) നിർദേശിക്കാം. അപ്രകാരം നിർദേശിക്കാത്ത സ്വത്തിന്റെ അവകാശികൾ ആരായിരിക്കും എന്നു നിർദേശിക്കുന്നത് പിന്തുടർച്ച നിയമം അനുസരിച്ചാണ്.

ഇൻഡ്യയിലെ എല്ലാ പൗരന്മാർക്കും ഒരുപോലെ ബാധകമായ ഒരു Uniform Civil Code ഉണ്ടാകണം എന്ന് നമ്മുടെ ഭരണഘടനയുടെ പാർട്ട് 4 (Directive Principle of State Policy) Article 44 നിർബന്ധമായി നിർദ്ദേശിച്ചിട്ടുണ്ട്. എങ്കിലും ആയത് നടപ്പിലാക്കുവാൻ നമ്മുടെ സർക്കാരുകൾക്ക് സാധിച്ചില്ല. ഇൻഡ്യൻ ജനതയിൽ അതാതു മതാനുയായികൾ പ്രത്യേകമായ വ്യക്തി നിയമങ്ങൾ ആണ് പാലിച്ചുവരുന്നത്. ഇൻഡ്യയിലെ ഹിന്ദുക്കൾക്കും, മുസ്ലിങ്ങൾക്കും പ്രത്യേകമായ വ്യക്തിനിയമങ്ങൾ ഉണ്ട്. 1925-ലെ ഇൻഡ്യൻ പിന്തുടർച്ചാ ആക്ട് (1925–ലെ 39–ാം ആക്ട്) തൻമൂലം അതിലെ തന്നെ 29 (1) –ാം വകുപ്പു പ്രകാരം ഹിന്ദുവിന്റെയോ, മുഹമ്മദീയന്റെയോ, സിക്കുകാരന്റെയോ, ജൈനന്റെയോ, വസ്തുക്കൾക്ക് ബാധകമാകുന്നില്ല. ആയതിനാൽ ഹിന്ദു പിൻതുടർച്ച നിയമവും മുസ്ലീം നിയമവും, ഇവിടെ ഈ മതാനുയായികളുടെ ഇടയിൽ നടപ്പിൽ ഉള്ള പിൻതുടർച്ചാ നിയമം ആകുന്നു.

ഇൻഡ്യയിലെ ക്രിസ്ത്യാനികളെ സംബന്ധിച്ചിടത്തോളം അതാതു പ്രദേശത്തു നിലവിലിരുന്ന ആചാരങ്ങളുടെയും മററും അടിസ്ഥാനത്തിലും, ബൈബിളിൽനിന്നുള്ള മാർഗങ്ങളുടെ അടിസ്ഥാനത്തിലും, പല പ്രദേശങ്ങളിൽ പല വിധത്തിലുള്ള പിൻതുടർച്ച ക്രമം നിലവിലിരുന്നു. എന്നാൽ ആയത് ക്രോഡീകരിച്ച് ഒരു നിയമം ഇൻഡ്യയിൽ മുമ്പ് ക്രിസ്ത്യാനികൾക്ക് ഉണ്ടായിരുന്നില്ല. ആയത് പരിഹരിക്കുന്നതിനുള്ള ശ്രമങ്ങളുടെ ഫലമായാണ് തിരുവിതാംകൂറിൽ 1092 (1916) ലെ ട്രാവൻകൂർ ക്രിസ്ത്യൻ പിൻതുടർച്ച നിയമവും, കൊച്ചിൻ 1097 (1921) ലെ കൊച്ചിൻ പിൻതുടർച്ചാവകാശ നിയമവും ക്രോഡീകരിക്കപ്പെട്ടത്. തൻമൂലം ഇപ്രകാരം പിൻതുടർച്ച നിയമം ഈ പ്രദേശങ്ങളിൽ ഉണ്ടാക്കുകയും ആയത് പാലിച്ചുംവന്നു.

ഇൻഡ്യൻ ഭരണഘടന നിലയിൽ വന്നപ്പോൾ ബ്രിട്ടീഷ് ഇൻഡ്യൻ പ്രവിശ്യകൾ പാർട്ട് – എ സ്റേററുകളായും അന്ന് ഉണ്ടായിരുന്ന നാട്ടുരാജ്യങ്ങൾ പാർട്ട് – ബി സ്റേററുകളായും തരംതിരിച്ചു. അപ്രകാരം പാർട്ട് – ബി. സ്റേററുകളായിരുന്ന തിരുവിതാംകൂറും കൊച്ചിയും നാട്ടുരാജ്യങ്ങൾ. പാർട്ട് – എയിലെ പ്രധാന നിയമങ്ങൾ പാർട്ട് – സി സ്റേററുകളിലേക്ക് വ്യാപിപ്പിച്ചു. ആയതനുസരിച്ച് പാർട്ട് – ബി. സ്റേററുകളിലേക്ക് വ്യാപാപ്പിച്ച പ്രധാന നിയമമാണ് 1925–ലെ ഇൻഡ്യൻ പിന്തുടർച്ചാവകാശനിയമം (Indian Succession Act = 1925) ഇപ്രകാരം പ്രധാന നിയമം വ്യാപിപ്പിക്കുവാൻ ഇടയായത് 1951–ലെ 3–ാം നമ്പർ നിയമമായ പാർട്ട് – ബി സ്റേററുലോസ് ആക്ടിൻ പ്രകാരമാണ്. തൻമൂലം 1916 മുതൽ ട്രാവൻകൂറിലും കൊച്ചിയിലും നിലവിലിരുന്ന ട്രാവൻകുർ – കൊച്ചിൻ പിന്തുടർച്ചാവകാശനിയമം 1951–ലെ 3–ാം ആക്ടിൻ പ്രകാരം ഇല്ലാതായെങ്കിലും തുടർന്ന് 1986 വരെ ഈ പ്രദേശത്തെ ക്രിസ്ത്യാനികൾ ഈ നിയമങ്ങൾ പിന്തുടർന്നുവന്നു. ഇത് 1956–ൽ തിരു–കൊച്ചി ഹൈക്കോടതിയിൽനിന്നും പിന്നീട് മദ്രാസ് ഹൈക്കോടതിയിൽനിന്നും ഉണ്ടായ ഏതാനും വിധികളുടെ അടിസ്ഥാനത്തിലാണ്. എന്നാൽ ഈ വിധിക്കെതിരെ ആരും സുപ്രീംകോ

ടതിയെ സമീപിച്ചില്ല. തൻമൂലം ടി കോടതി വിധികളുടെ അടിസ്ഥാനത്തിൽ ട്രാവൻകൂർ–കൊച്ചിൻ പിൻതുടർച്ചാവകാശ നിയമപ്രകാരം 1986-ലെ മേരി റോയി കേസിലെ സുപ്രീം കോടതി വിധിവരെ കേരളത്തിലെ ക്രിസ്ത്യാനികൾ പാലിച്ചുവന്നു. എന്നാൽ 1986-ൽ സുപ്രീകോടതി മേരി റോയി കേസിൽ 1951-ലെ പാർട്ട്–ബി സ്റ്റേററ് ലോസ് ആക്ട് പ്രകാരം തിരുവിതാംകൂറിലെയും കൊച്ചിയിലെയും ക്രിസ്ത്യൻ പിൻതുടർച്ചാവകാശനിയമങ്ങൾ റദ്ദായി എന്ന് വിധിയായി. അതിനാൽ 1925-ലെ ഇൻഡ്യൻ പിന്തുടർച്ചാവകാശനിയമം 1951 മുതൽ ഇവിടെ ബാധകമാണ് എന്ന് വ്യക്തമാക്കി. ആയത് ശരിയെന്ന് അംഗീകരിച്ച് ക്രയവിക്രയങ്ങളും, ദായക്രമങ്ങളും ഇപ്പോൾ നടന്നുവരുന്നു.

എന്നാൽ 1956-ൽ ഉണ്ടായ തിരുകൊച്ചി വിധിയുടെ നിയമസാധുതയെ സുപ്രീംകോടതി മുമ്പാകെ എത്തിച്ച അന്തിമവും പൂർണ്ണവുമായ തീരുമാനം ഈ കാര്യത്തിൽ ഉണ്ടാക്കുന്നതിനുള്ള ശ്രമം കേരളത്തിലെ മാറിവന്ന സർക്കാറുകളോ മററ് ഉത്തരവാദിത്വമുള്ള ആരുമോ സംഘടനകളോ, സമുദായങ്ങളോ ശ്രമിച്ചില്ല. തൻമൂലം ഗുരുതരവും, ഗൗരവുമായ പ്രശ്നങ്ങൾ ഉണ്ടായിരിക്കുന്നു.

1986–ന് മുമ്പുവരെ ഇവിടെ പ്രാബല്യത്തിൽ എന്നു കരുതിയ തിരുവിതാംകൂർ പിന്തുടർച്ചാവകാശനിയമം സ്ത്രീകൾക്കും, പുരുഷനും തുല്യമായ അവകാശങ്ങൾ നൽകിയിരുന്നില്ല എന്നത് നഗ്നസത്യമാണ്. ടി നിയമംമൂലം പുത്രിമാരെ സംബന്ധിച്ചിടത്തോളം സാധാരണ നിലയിൽ അവർക്ക് സ്ത്രീധനത്തിന് മാത്രമെ അവകാശമുള്ളു. സ്ത്രീധനം ഒരു മകന്റെ ഓഹരിയുടെ നാലിൽ ഒന്നോ, 5000 രൂപയോ ഇതിൽ കുറവ് ഏതാണോ അത്രയും സംഖ്യയാണ്. കൂടാതെ മാതാവിനും പിതാവിനും സ്വത്തിൽ അവകാശം ലഭിച്ചാൽ അവർക്ക് അത് ജീവിതകാലത്ത് അനുഭവ അവകാശമേ ഉള്ളു. എന്നാൽ കുറച്ചുകൂടി സ്ത്രീകളേ സംബന്ധിച്ചിടത്തോളം ഉദാരവും നീതിയുള്ളതുമായിരുന്നു കൊച്ചിൻ പിന്തുടർച്ചവകാശനിയമം.

എന്നാൽ ഇൻഡ്യൻ പിൻതുടർച്ചവകാശനിയമം സ്ത്രീകളോട് പൂർണ്ണമായി നീതി പാലിച്ചിട്ടുള്ളതാണ്. ഒരു വ്യക്തി മരിച്ചാൽ അയാൾക്ക് മക്കളുണ്ടെങ്കിൽ മൂന്നിൽ ഒരുഭാഗം സ്വത്തും മക്കളില്ലാതെ മരിക്കുകയാണെങ്കിൽ പകുതി സ്വത്തും മക്കളോ മററ് ബന്ധുക്കളോ ഇല്ലെങ്കിൽ മുഴുവൻ സ്വത്ത് വിധവയ്ക്ക് ലഭിക്കുന്നതാണ്. മക്കളുണ്ടെങ്കിൽ മൂന്നിൽ ഒരു ഭാഗം വിധവയ്ക്കും ബാക്കി പുത്രൻമാർക്കും പുത്രികൾക്കും വിവേചനമില്ലാതെ തുല്യ ഓഹരികളും കിട്ടുന്നതാണ്.

1986-നു മുമ്പ് പിൻതുടർന്ന നിയമത്തിലെ ചില വ്യത്യാസങ്ങൾ മുകളിൽ വിവരിച്ചു എന്നു മാത്രം. വിവാഹിതരാകുമ്പോൾ ഭാര്യയും ഭർത്താവും ഒന്നായി തീരുന്നു എന്ന് സങ്കല്പമൂലമോ, മറേറതെങ്കിലും ചിന്തമൂലമോ, സ്ത്രീകളോട് വിവേചനം മുകളിൽ വിവരിച്ച പിൻതുടർച്ച നിയമത്തിൽ കിട്ടിയിരുന്നുവെങ്കിലും കേരളത്തിൽ സ്ത്രീകൾക്ക് ആയതിന്റെ തിക്തഫലങ്ങൾ ക്രിസ്ത്യാനികളുടെ ഇടയിൽ ഉണ്ടായിരുന്നില്ല എന്നതാണ് സത്യം. ആയതിന് വിപരീതമായി ഒററപ്പെട്ട സംഭവങ്ങൾ ഉണ്ടായിരുന്നിരിക്കാം. വിവാഹംമൂലം ഒന്നായിതീരുന്ന ഭാര്യഭർത്താക്കൻമാർ വ്യക്തിപരമായ സ്വത്തുക്കൾ സൂക്ഷിക്കേണ്ട ആവശ്യമില്ല എന്ന ധാരണയാണ് ക്രിസ്ത്യാനികളുടെ ഇടയിൽ നിലവിലുള്ളത്. അതുകൊണ്ടുതന്നെ കുടുംബ ഭദ്രത നിലനിൽക്കുന്നതിന് ഈ രീതി സഹായിച്ചിട്ടുണ്ട്. തിരുവിതാംകൂറിലെയും കൊച്ചിയിലെയും നാട്ടുരാജ്യനിയമങ്ങൾ നിലവിലുള്ളപ്പോഴും ടി നിയമങ്ങൾ കണക്കിലെടുത്ത് അല്ല സ്ത്രീകൾക്ക് മാതാപിതാക്കളോ സഹോദരങ്ങളോ സ്ത്രീധനമോ, ഓഹരിയോ നൽകിയിട്ടുള്ളത്. 1986-ലെ സുപ്രീം കോടതി വിധിയുടെ പശ്ചാത്തലത്തിലും ആയതിന്റെ അടിസ്ഥാനത്തിലും വളരെ കുറച്ചു വ്യവഹാരങ്ങൾ മാത്രമെ കോടതിയിൽ ക്രിസ്ത്യൻ സ്ത്രീകളുടെ ഭാഗത്തുനിന്ന് നൽകിയിട്ടുള്ളു എന്നത് ഈ അവസരത്തിൽ പ്രസ്താവ്യമാണ്. ഏതെങ്കിലും കാരണങ്ങളാൽ സഹോദരൻമാരിൽനിന്ന് നീതി നിഷേധിക്കപ്പെട്ടു എന്ന് ആയതിനാൽ അവകാശങ്ങൾ സുപ്രീം കോടതി വിധിയുടെ അടിസ്ഥാനത്തിൽ ടി നിഷേധിക്കപ്പെട്ട അവകാശം സ്ഥാപിച്ചെടുക്കണമെന്ന് ആഗ്രഹിച്ച സ്ത്രീകൾ ഇതിനോടകം വ്യവഹാരപ്പെട്ടു കഴിഞ്ഞിട്ടുണ്ട്. അപ്രകാരം യാഥാർത്ഥ്യത്തോടും ആത്മാർത്ഥതയോടും കൊടുത്ത വ്യവഹാരങ്ങൾക്ക് താല്പര്യം സംരക്ഷിക്കപ്പെടണം.

എന്നാൽ അവയിലൊക്കെ ഉപരി 1986–ലെ സുപ്രീംകോടതി വിധി 1951 ഏപ്രിൽ മുതൽ തിരു–കൊച്ചിയിലെ ക്രിസ്ത്യാനികൾ പാലിക്കേണ്ട നിയമം അവർ സ്വീകരിച്ചിരുന്ന തിരു–കൊച്ചി ക്രിസ്ത്യൻ പിന്തുടർച്ചവകാശ നിയമല്ല എന്നും, ആ സ്ഥാനത്ത് 1925–ലെ ഇൻഡ്യൻ പിന്തുടർച്ചവകാശനിയമമാണ് എന്നും 1986–ൽ പ്രഖ്യാപിച്ചതോടെ ഒട്ടേറെ പ്രശ്നങ്ങൾ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. 1951–ാം മുതൽ 1986 വരെയുള്ള ടി കാലയളവിൽ ക്രിസ്ത്യൻ കുടുംബങ്ങളിലെ സ്വത്തുക്കളെ സംബന്ധിച്ച് ടി കാലഘട്ടത്തിൽ ക്രമവിക്രയങ്ങളും കൈമാററങ്ങളും പ്രമാണങ്ങളും നിയമദോഷമുള്ളതായിതീർന്നിരിക്കുകയാണ്. ടി കാലഘട്ടത്തിലെ പ്രമാണങ്ങൾ മുകളിൽ പറഞ്ഞ നാട്ടുരാജ്യ നിയമങ്ങളുടെ അടിസ്ഥാനത്തിലുള്ളതാണ്. തൻമുലം പല പ്രമാണങ്ങളിലോ ടി കുടുംബത്തിലെ സ്ത്രീകൾ കക്ഷിയായിട്ടില്ല. പിതാവിന്റെ മരണശേഷം വിവാവാഹിതരായ സഹോദരികളെ കൂടാതെ തന്നെ സഹോദരങ്ങൾ ഭാഗഉടമ്പടികൾ സൃഷ്ടിച്ചിട്ടുണ്ട് എങ്കിൽ ആയവ നിയമദോഷമുള്ളതാണ്. ടി ഭാഗ ഉടംമ്പടി പ്രകാരമൊ മറേറാ വസ്തുക്കൾ കൈമാററം ചെയ്തിട്ടുണ്ടെങ്കിൽ അഥവാ വിവാഹിതരായ സ്ത്ര കളെ കുടാതെ മററുള്ളവർ വില

യാധാരം വാങ്ങിയിട്ടുണ്ടെങ്കിൽ ടി വിലയാധാരം പോലും നിയമദോഷമുള്ളതാകുന്നു. ഈ ആധാരങ്ങൾ റദ്ദാക്കപ്പെടാം. ഇത് മൂന്നു നാല് തലമുറകളായി സംഭവിച്ചിട്ടുള്ളതാണ്. മുകളിൽ വിവരിച്ചപ്രകാരം വസ്തു വില വാങ്ങുകയോ മറ്റേതെങ്കിലും വിധത്തിൽ ക്രിസ്ത്യൻ വസ്തുക്കൾ ഉടമസ്തയിൽ എത്തിയിട്ടുള്ള മുഴുവൻ ആളുകളും ഈ പ്രശ്നം അഭിമുഖീകരിക്കേണ്ടിവരുന്നു എന്നുള്ളതിനാൽ ഇത് ക്രിസ്ത്യാനികളെ മാത്രം ബാധിക്കുന്ന ഒരു പ്രശ്നമല്ല. കൂടാതെ വിൽപത്രമോ അഥവാ ധനനിശ്ചയമോ സെറ്റിൽമെന്റ് പ്രമാണമോ സൃഷ്ടിച്ചിട്ടില്ലാത്തവർക്ക് മാത്രമേ മുകളിൽ വിവരിച്ചപ്രകാരം ബുദ്ധിമുട്ടുകൾ സുപ്രീം കോടതി വിധിമൂലം ഉണ്ടാകുകയുള്ളൂ. എന്നാൽ ക്രിസ്ത്യാനികളുടെ വിൽപത്രം അപ്പാടെ സാധുതയോടെ സ്വീകരിക്കാൻ സാദ്ധ്യമല്ല എന്നുള്ള കാര്യവും ഇവിടെ പ്രസ്താവ്യമത്രേ. ക്രിസ്ത്യാനികളുടെ വിൽപത്രം എഴുതിയ ആളിന്റെ മരണശേഷം ജില്ലാകോടതിയിൽനിന്നും പ്രൊബേറ്റു ചെയ്യുകയോ ലെറ്റേഴ്സ് ഓഫ് അഡ്മിനിസ്ട്രേഷൻ വാങ്ങുകയോ ചെയ്യണം. എന്നാൽ വിൽപത്രം എഴുതുകയും പ്രൊബേറ്റു ചെയ്യുകയും ചെയ്യുന്ന സംഗതികൾ മുൻകാലങ്ങളിൽ സാധാരണമല്ലായിരുന്നു.

മുകളിൽ വിവരിച്ച ഈ കാരണങ്ങളാൽ ക്രിസ്ത്യൻ കുടുംബത്തിലെ സ്വത്തുക്കൾ ഈടായി സ്വീകരിച്ച് വായ്പ നൽകുവാൻ ബാങ്കുകളോ, പണകടമിടപാടു സ്ഥാപനങ്ങളോ തയ്യാറല്ല. ടി വിധിക്കു മുമ്പ് പണം കടംകൊടുത്ത് ബാങ്കുകൾക്ക് ടി തുക ഈടാക്കുവാൻ ഇപ്പോൾ ബുദ്ധിമുട്ടായിട്ടുണ്ട്. കടം കുടിശിഖ സഹിതം ഈടാക്കുന്നതിനെ തുടർന്ന് പല വ്യവഹാരങ്ങൾ കോടതികളിലുണ്ട്.

മുകളിൽ വിവരിച്ച സാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ 1986–ലെ മേരി റോയി കേസിൽ ഉണ്ടായ സുപ്രീംകോടതി വിധിയുടെ മുൻപ്രാബല്യം നീക്കണം എന്ന ആവശ്യകത ഉണ്ടായിരിക്കുന്നത്. ആയതിനാൽ ഇപ്പോൾ കേരള സർക്കാർ നിർദ്ദേശിച്ചിട്ടുള്ള 1994–ലെ തിരുവിതാംകൂർ കൊച്ചി പിന്തുടർച്ചാവകാശ (പുനർ ജീവനവും സാധുകരണവും) ബില്ല് നിയമമാകുന്നതുമൂലം ദോഷത്തേക്കാൾ പ്രയോജനകരമാണ്. ഇപ്രകാരം ഒരു നിയമം ആവശ്യവുമാണ്.

ടി ബില്ല് നിയമമായാൽ സ്ത്രീകളുടെ തുല്യവകാശം ഭാവിയിൽ ഇല്ലാതാകയില്ല. ബില്ല് നിയമമായാൽ 1986 മുതൽ കേരളത്തിലെ ക്രിസ്ത്യാനികൾക്ക് 1925–ലെ ഇൻഡ്യൻ പിന്തുടർച്ചാവകാശം നിയമം തന്നെ ബാധകമായിരിക്കും. മറിച്ചുള്ള എല്ലാ തർക്കങ്ങളും തെറ്റിധാരണ സൃഷ്ടിക്കുന്നതിനുവേണ്ടിയാണ്.

സ്ത്രീകളുടെ അവകാശങ്ങൾ പുരുഷനു തുല്യമായിതന്നെ വേണം എന്നുള്ളതിന് എതിരായ അഭിപ്രായം ഈ ബില്ലിനെ അനുകൂലിക്കുന്ന ആരിൽനിന്നും ഉണ്ടായിട്ടില്ല. സ്തീ സഹോദരിയായും, ഭാര്യയായും, അമ്മയായും മകളായും, മകളായും മറ്റുള്ള ക്രിസ്ത്യൻ കുടുംബങ്ങളിൽ അവർ ഉൾപ്പെടെയുള്ളവർ അനുഭവിക്കുന്നതും കൈവശം വച്ചിരിക്കുന്നതും സ്വത്തുക്കളുടെ നിയമദോഷം പരിഹരിക്കാനുള്ള ഈ ബില്ല് സ്ത്രീകളുടെ അവകാശത്തെ ബാധിക്കും എന്ന് പ്രചരിപ്പിക്കുന്നത് ശരിയല്ല. വരുംകാലങ്ങളിൽ ക്രിസ്ത്യൻ സ്ത്രീകൾക്ക് പിതൃസ്വത്ത് ലഭിച്ചാൽ ആയത് നിയമദോഷമില്ലാതെ അവകാശപ്പെടണമെങ്കിലും ഈ ബില്ല് നിയമമാകേണ്ടത് ആവശ്യമാണ് എന്നുള്ളത് മറക്കരുത്.

—o—

## രോഗശാന്തിക്കുവേണ്ടി അപേക്ഷിക്കണമെ








**അനിൽ ജോൺ, ബാംഗ്ളൂർ.**

# A Resume of the National Seminar on 'Modernism, Post Modernism and Future' (ii)

By. Dr. D. NESY

In his paper on 'Concept oi literature - Modernism, Post- Modernism', future', Dr. Benjamin maintained that, Modernism in literature was an assault of Philosophy on literature and Post modernism, a assault of science on it. Both these tendencies displaced literaturefrom its unique domain ie domain of human relations and human feelings, The literary theory of post modernism is founded on some partial truths about the power of language and the response of the reader to literature.

The future concept of literature must take into account the following facts.

1. There is an aspect in literature which cannot be explained in scientific and rational language.
2, Language is the medium of iiterature but literature is not language.
3. Since the writer is influenced by his social context, history and psychic peculiarities we cannot explain literature in terms of linguistics alone.

He concluded that there are three important elements in literary activity.

1. Writer.
2. The work of literature.
3. The reader. Any sensible concept of literature must include these three aspects.

The last paper of the day was a joint one prepared by Dr. V. Nandakumar, Dr. Manoj Changath and presented by Mr. Clement Lopez on 'Modernity, post Modernity and the future of humanity'. It sought to define modernity as founded on the notion of Universal Reason and is highly optimistic in grasping the world scientifically. Therefore the future of mankind become determinable. Post-modernism developed as a throughgoing critique of modernism. There is a movement from the Apollonian to the Dionysian, Future is not determinable to them. As a way out of this uncertain and chaotic situation, the preseters borrow the symbol of Yin-Yan cycles of Taoism; the dream of the future of humanity in terms of small white spot at the dark segment of Yin-Yan, developing in to white whole.

On wednesday 22nd March, the session began with the paper of D. Devanarayanan on 'A glimpse on Revolution in Physics and its relevanee to Future'. The author begins by saying that science advance, in revolutionary steps, which we can pinpoint: the First Revolution consisted in theory of gracitation which laid emphesis on the study of matter Theory of relativity and quantum mechanics constitued the second revolution- In the third revolution in physics is the "uncertainty principle" which is the inescapable property of the world. Modern chemistry and Biology are based on this theory The concepts of quarks model of matter speaks of the elementary building blocks of matter The relativistic quantum field theory showing that waves of electricity and magnetism are two aspects of a single light wave, known as photon. The unification of forces attempt to unify all the forces of nature in a super - unified theory called, Theory of Everything. Physics turnsout to be a quantum cosmology, having no religion but comprising sub-micro-scopic things with the universe in the future. This help us to reach a higher civilization, with new possibilities for human experience.

Sri. Muni Narayanaprasad in his paper "Attaining the Unattainable" sought to uncover the nature of the problem that confronts man and suggested certain solutions based on Indian darsana The recent scientific search and the effects of those in man has created a paradoxical situation.

He suggests a new understanding of science; as something which is included in Brahman, a holistic vision of Vedanta is demanded for normalising man's affairs in relation to

the rest of the world. The Indian scientific approach take in to consideration logical thinking and the mystery of the ultimate reality,. In the field of politics, economics, and education certain values must be accepted and in all these Indian concepts are far better than anything else.

In this response to the key note address of His Grace, Sri. P. Govinda Pillai, began with the analysis of Modernism: the essence of which is the rise of science, and Technology enveloping the whole mankind in to a Universal human society like the Indian concept of Vasudhaviakutubakam, but he is of the opinion that the attempt failed. For him knowledge is not almajnana, it is only a social concept . Science is concerned with knowledge and hence it makes no ethical pronouncements. Analysing the development of science from the time of Bacon, he pointed out that Dialectical materiaism provides a space for consciousness; role of consciousness is recognised; creativity is recognised as essential to man. The answer to the postmodern predicament can be seen by taking lessons from history and marching forward.

In the afternoon session Dr. Alexander Jacob presented his paper on "Post-Modenism - a historical perspective". He concentrated on the historical analysis of religion contributing to social changes. He maintained that till the 12th century cyclic changes occured in religon at every six hundred years. This continued even in Post-Modernism with the period lessening in length. In this prccess we find the resurrection of a universal religion. He asserts that Post-Modernism properly understood can produce solution to all problem. In Post-Modernism lied the answer to religious fundamentalism. In the ensueing universalisation of economics, politics, astronomy and science we will find the Indian influences. He hoped that post-modernism as a way of life is going to create new views of life borrowing ideas from our posterity.

The last paper was presented by Dr. Revathy titled as "Progress in Computational techniques and Post - Modernism". She pointed out the areas of computational techniques that are going to shape our future. The improved communication facilities give us the perception of "being there" at the place of action. Image analysis and pattern recognition onsists in the proce ss of discovering, identifying & understanding patterns. The method of script recognition will bring computer closer to man.Other areas like education, artificial intellingence, computer aided publishing even religion can make use of computers.

Prof. Lawrence Lopez Sri. T. P. Subramanian and others took part in the discussions. His Grace Paulose Mar Gregorios responded to the questions.

Prof. Joseph K. Alexander Director of the Centre welcomed all the delegates and Sri. Ajai Philip proposed the vote of thanks.

– –

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Jacob Chacko & Family, U. S. A.

# ഇടയലേഖനത്തിന് ഒരു മാതൃക

(റോമൻ കത്തോലിക്കാസഭയുടെ തിരുവനന്തപുരം മെത്രാൻ ഇടവകകൾക്കയച്ച ലേഖനം, പലതുകൊണ്ടും പ്രസക്തമായതിനാൽ 'മലങ്കരസഭ'യിൽ പ്രസിദ്ധീകരിക്കുന്നു—പ.)

## 1995 അഴിമതിവിരുദ്ധ വർഷാചരണം

നമ്മുടെ രൂപതാസമൂഹം വിശ്വാസജീവിതയാത്രയിൽ ഒരു വർഷംകൂടി പിന്നിട്ടിരിക്കുകയാണല്ലോ. പുതുവത്സര പ്രവർത്തനങ്ങൾ അനുഗ്രഹപ്രദമാക്കുവാനും, കഴിഞ്ഞവർഷത്തെ പ്രവർത്തനങ്ങൾ അപഗ്രഹിച്ചു ദൈവത്തിന് നന്ദി അർപ്പിക്കുവാനും നമുക്ക് പ്രത്യേകം ശ്രമിക്കാം.

## 1994: ഒരു അവലോകനം

നമ്മെ സംബന്ധിച്ച് ഇക്കഴിഞ്ഞ വർഷം സാമൂഹ്യമായി ഏറെ ശ്രദ്ധേയമായിരുന്നു. ചുരുക്കം ചില സംഘർഷാനുഭവങ്ങൾ ബാക്കി നിൽക്കുമ്പോഴും മൂല്യബോധത്തോടെ സമാധാനപൂർവ്വം നാം മുന്നോട്ടു നീങ്ങിയതിന്റെ ഓർമ്മകളാണധികമുള്ളത്. മദ്യത്തിനെതിരെയുള്ള പ്രവർത്തനങ്ങൾ നാം ശക്തിപ്പെടുത്തി. പന്നിമല പ്രദേശത്ത് ഉപരോധ പ്രവർത്തനങ്ങളിലേർപ്പെട്ടിരുന്ന സഹോദരങ്ങൾക്കു നേരെയുണ്ടായ മർദ്ദനം നമ്മെ ആഴത്തിൽ വേദനിപ്പിച്ചു. എങ്കിലും നാം പതറിയില്ല, പിൻമാറിയില്ല, നഷ്ടധൈര്യരായില്ല ഇപ്പോൾ പന്നിമല പ്രദേശം ഏതാണ്ട് മദ്യവിമുക്തമായി മാറിക്കൊണ്ടിരിക്കയാണെന്നാണ് മനസ്സിലാക്കാൻ സാധിക്കുന്നത്.

വിദേശ കപ്പലുകൾക്ക് നമ്മുടെ സമുദ്രാതിർത്തിയിൽ മത്സ്യബന്ധനം നടത്തുന്നതിന് ലൈസൻസ് നൽകിയ കേന്ദ്ര സർക്കാർ നയത്തിനെതിരെ നിങ്ങളിലേവരിൽനിന്നുംകിട്ടിയ പ്രതികരണം തൃപ്തികരമായിരുന്നു. പതിനായിരത്തോളം പേർ പ്രതിഷേധമാർച്ചിൽ പങ്കെടുക്കുകയുണ്ടായി കൂടാതെ കേരള കാത്തലിക്ക് ബിഷപ്സ് കോൺഫ്രൻസിൽ (KCBC) ഈ പ്രമേയം അവതരിപ്പിച്ചപ്പോൾ ലഭിച്ച സഹകരണവും നമുക്ക് നന്ദിപൂർവ്വം അനുസ്മരിക്കാം. മേൽപറഞ്ഞ നടപടികളുടെയൊക്കെ ഫലമായി സർക്കാർ ലൈസൻസ് നൽകിയത് നിർത്തിവയ്ക്കുകയും ഇതേപ്പററി പഠിക്കാൻ ഒരു കമ്മീഷനെ നിയമിച്ചിരിക്കുകയും ചെയ്തിരിക്കുന്നതായി അറിയാൻ സാധിച്ചു. ഇതും കഴിഞ്ഞവർഷം നാം കൈവരിച്ച ഒരു നേട്ടമായി കാണാം. ഒരു പിന്നോക്കസമുദായമായ നമ്മുടെ രൂപതയിലെ ലത്തീൻ കത്തോലിക്കർക്ക് അവകാശപ്പെട്ട സംവരണാനുകൂല്യം നിഷേധിക്കപ്പെട്ടതിൽ നാം ഇടവക തലത്തിലും പ്രാദേശിക തലത്തിലും നടത്തുന്ന പ്രതികരണവും അഭിനന്ദനാർഹമാണ്.

1994 കുടുംബവർഷമായി നാം ആഘോഷിച്ചു. പല നവീകരണസംരംഭങ്ങളും രൂപതയിലാകമാനം നടന്നു. പ്രത്യേകിച്ച് അടിസ്ഥാന ക്രൈസ്തവ സമൂഹങ്ങളുടെ ഫൊറോനതല വാർഷികത്തിൽ കുടുംബജീവിത നവീകരണം പലയിടത്തും പഠനവിഷയമാക്കി. ഇനിയും എല്ലാ കുടുംബങ്ങളും രൂപത നവീകരണ പ്രക്രിയയിൽ പങ്കുചേരുന്നതുവരെ അടിസ്ഥാന ക്രൈസ്തവസമൂഹത്തിനും വിവിധ ശുശ്രൂഷകൾക്കും നേതൃത്വം നൽകുന്ന സഹോദരരുടെ ഉത്തരവാദിത്വങ്ങൾ സജീവതയോടെ തുടരേണ്ടതുണ്ടെന്ന കാര്യവും അനുസ്മരിപ്പിക്കട്ടെ. ദൈവാനുഗ്രഹത്താൽ കഴിഞ്ഞ വർഷം നാം കൈവരിച്ച നേട്ടങ്ങളിലെല്ലാം സഹകരിച്ച നിങ്ങളെ ഈ വേളയിൽ ഞാൻ അഭിനന്ദിക്കുന്നു.

## 1995 അഴിമതിവിരുദ്ധ വർഷാചരണം

നമ്മുടെ കഴിഞ്ഞകാല പ്രവർത്തനങ്ങൾ സൂക്ഷ്മതയോടെ അപഗ്രഥിക്കുമ്പോൾ ഒരു അടിസ്ഥാന അവബോധം തെളിഞ്ഞുകാണാം. നമ്മുടെ വിശ്വാസവും ജീവിതവും പരസ്പരം ബന്ധപ്പെട്ടു നിൽക്കേണ്ട യാഥാർത്ഥ്യങ്ങളാണെന്ന അവബോധമാണ്. ഇത് സഭയുടെ സാമൂഹ്യ പ്രതിബദ്ധതയിലൂടെ എന്നും പ്രകാശിപ്പിക്കേണ്ടതുണ്ട്, ഇത്തരുണത്തിൽ 1995 അഴിമതി വിരുദ്ധ വർഷമായി ആചരിക്കുവാൻ ഞാൻ നിങ്ങളെ സ്നേഹപൂർവ്വം ആഹ്വാനം ചെയ്യുന്നു. ഇതിന്റെ അനിവാര്യതയും കാലിക പ്രസക്തിയും നാം ഇനിയും ആഴത്തിൽ മനസ്സിലാക്കേണ്ടതുണ്ട്. ഏതാനും ദിവസം മുൻപ് കൊച്ചിയിൽ നടന്ന ക്രിസ്റ്റ്യൻ ബിഷപ്സ് കോൺഫ്രൻസ് ''അഴിമതി ഉണർത്തുന്ന ഭീഷണിയും സഭയുടെ ഉത്തരവാദിത്വവും'' എന്ന വിഷയം ഗൗരവമായി ചർച്ച ചെയ്യുകയും ഇക്കാര്യത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കാൻ എല്ലാ ക്രൈസ്തവസഭകളോടും ആഹ്വാനം ചെയ്തിരിക്കുകയുമാണ്.

## അഴിമതി ഒരു വിശകലനം

ആലുവാ സെൻറ്ജോസഫ്സ് പൊന്തിഫിക്കൽ സെമിനാരിയിലെ വിദ്യാർത്ഥികൾ ഒക്ടോബർമാസം നടത്തിയ സർവ്വേയുടെ വെളിച്ചത്തിൽ, ബിഷപ്സ് കോൺഫറൻസിൽ അവതരിപ്പിക്കപ്പെട്ട പ്രബന്ധത്തിൽ ചൂണ്ടിക്കാണിച്ച ഏതാനും വസ്തുതകൾ ഞാൻ നിങ്ങളുടെ ശ്രദ്ധയിൽപ്പെടുത്തട്ടെ.

ജീവിതത്തിന്റെ എല്ലാ മേഖലകളിലും ഗുരുതരമായവിധം ധർമ്മച്യുതി സംഭവിച്ചുകൊണ്ടി

രിക്കുകയാണിന്ന്. പരസ്പര ബന്ധങ്ങളിൽ അഭംഗുരം കാത്തുസൂക്ഷിക്കപ്പെടേണ്ട സദാചാര മൂല്യങ്ങൾക്കും പുലർത്തേണ്ട പെരുമാററ ശൈലികൾക്കും ഗൗരവമായ അർദ്ധഭ്രംശം സംഭവിച്ചിരിക്കുന്നു. നമ്മുടെ ഭരണ—രാഷ്ട്രീയ രംഗങ്ങളിൽ അർബുദംപോലെ വളർന്നുകൊണ്ടിരിക്കുന്ന അഴിമതി ഇതിൻെറ പ്രതിഫലനമാണ്. സാമ്പത്തിക—സാമൂഹിക—സാംസ്ക്കാരിക—മതമേഖലകളും ഈ ധർമ്മച്യുതിയുടെ പിടിയിൽനിന്നും വിമുക്തമല്ല.

എന്താണ് അഴിമതി? ഒരു വ്യക്തി തൻെറ ഔദ്യോഗിക സ്ഥാനവും സ്വാധീനവും ഉപയോഗിച്ച് ന്യായമല്ലാത്തതും സ്വാർത്ഥപരവുമായ കാര്യങ്ങൾ ചെയ്യുന്നതും കോഴകൊടുത്തോ മററു തരത്തിൽ സ്വാധീനിച്ചോ അതിനു പ്രേരിപ്പിക്കുന്നതുമാണ് നാം സാധാരണഗതിയിൽ അഴിമതി എന്നതുകൊണ്ട് മനസ്സിലാക്കുന്നത്. കോഴ കൊടുക്കൽ, സ്വീകരിക്കൽ, സ്വജനപക്ഷാപാതം, അർഹതയില്ലാത്തവർക്കു നൽകുന്ന ശുപാർശകൾ, അധികാര ദുർവിനിയോഗം കടമനിർവഹണത്തിലുള്ള കാലതാമസം, അനാസ്ഥ, പൊതുസ്വത്തിൻെറ അപഹരണം, നീതിനിഷേധം തുടങ്ങിയവ അഴിമതിയുടെ വ്യത്യസ്ത രൂപങ്ങളാണ്.

ഇന്ന് എന്ത് ത്യാഗവും സഹിച്ച് ചൈതന്യത്തോടെ ജനസേവനം മാത്രം ലക്ഷ്യംവച്ചു പ്രവർത്തിക്കുന്ന രാഷ്ട്രീയ നേതാക്കളുടെ എണ്ണം വളരെ കുറഞ്ഞുവരുന്നു. അഴിമതി കൂടുതൽ കണ്ടുവരുന്നത് രാഷ്ട്രീയക്കാരിലും സർക്കാരുദ്യോഗസ്ഥരിലുമാണെന്നാണ് സർവേ ചൂണ്ടിക്കാട്ടുക. എക്സിക്യൂട്ടീവിൻെറ മേൽ രാഷ്ട്രീയനേതാക്കൾ അധികാരപ്രയോഗം നടത്തുകയും തങ്ങളുടെ ഇഷ്ടാനിഷ്ടങ്ങളനുസരിച്ച് തീരുമാനങ്ങളെ നിയന്ത്രിക്കുകയും ചെയ്യുന്നു. ഉദ്യോഗസ്ഥാനുദ്യോഗസ്ഥ വൃന്ദത്തെ പണം കൊടുത്തോ മററുതരത്തിലോ പ്രീണിപ്പിക്കാതെ ദർഹമായ ഒരു കാര്യവും നേടാൻ സാധിക്കാത്ത അവസ്ഥയാണ് നിലവിലുള്ളത്. എല്ലാമേഖലകളിലും തലങ്ങളിലും ഇതു കാണാം. പണവും രാഷ്ട്രീയസ്വാധീനവും ഉണ്ടെങ്കിൽ എത്ര വലിയ കുററക്കാരനും രക്ഷപ്പെടുന്നു. ഗതാഗതം, പൊതുജനാരോഗ്യം, വിദ്യാഭ്യാസം, പൊതുക്ഷേമ പ്രവർത്തനങ്ങൾ, വ്യവസായവൽക്കരണം, കൃഷി തുടങ്ങിയ നിരവധി മേഖലകളിലെ വികസനം ആദർശനിഷ്ഠയും ധാർമ്മിക പരിഗണനകളുമില്ലാത്ത സമീപനങ്ങൾമൂലം ഇന്ന് വഴിമുട്ടി നിൽക്കുന്നു. ഉദ്യോഗസ്ഥനിയമനം, പ്രമോഷൻ, സ്ഥലംമാററം തുടങ്ങിയവയ്ക്കും, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, പെട്രോൾ ബാങ്ക്, റേഷൻകട, ബാർ തുടങ്ങിയവയ്ക്കും അംഗീകാരം ലഭിക്കുന്നതിനു നൽകേണ്ട കോഴ പണത്തിൻെറ നിരക്ക് എത്രയെന്നത് പരസ്യമായ രഹസ്യമാണ്.

കൈക്കൂലി കൊടുത്തും, സ്വാധീനം ഉപയോഗിച്ചും കാര്യങ്ങൾ നേടുന്നവർ അഴിമതിയെ വളർത്തുന്നവരിൽ പങ്കാളികളാകുന്നു.

അഴിമതിക്ക് ഏററവും പ്രധാന കാരണങ്ങളായി നാം ചൂണ്ടിക്കാണിക്കുന്നത് യഥാക്രമം ധാർമ്മിക ബോധമില്ലായ്മ, സുഖസൗകര്യങ്ങൾക്കു വേണ്ടിയുള്ള മോഹം, അഴിമതിക്കാരായ ഭരണ നേതൃത്വം, ഉന്നത ഉദ്യോഗസ്ഥൻമാരുടെ അനാസ്ഥ, നിയമത്തിൻെറ നൂലാമാലകൾ എന്നിവയാണ്.

## ക്രൈസ്തവ സമൂഹവും പ്രതിക്കൂട്ടിൽ

സഭാസമൂഹം തങ്ങളുടെ ദൗത്യവും ജീവിത സാക്ഷ്യങ്ങളും പുനർവിചിന്തനത്തിനും ചോദ്യം ചെയ്യപ്പെടലിനും വിധേയമാക്കേണ്ടതിൻെറ ആവശ്യകത ഇവിടെ വിസ്മരിക്കുന്നില്ല. ദൈവരാജ്യത്തിൻെറ സന്ദേശവാഹകരും രക്ഷാമാർഗ്ഗത്തിൻെറ അവകാശികളുമായ ''ദൈവജനം'' തങ്ങളുടെ വിവിധ മേഖലകളിലെ വ്യാപാരങ്ങളിൽ മെച്ചപ്പെട്ട നീതിധർമ്മങ്ങൾ പുലർത്തുന്നവരാണെന്നു അവകാശപ്പെടാനാകുമോ? ജീവിതബന്ധിയല്ലാത്ത ആരാധനാനുഷ്ഠാനങ്ങളും പ്രവാചകധർമ്മം നിർവഹിക്കുന്നതിൽ കാണിക്കുന്ന അനാസ്ഥയും ഗൗരവമായും എടുക്കേണ്ട വസ്തുതകളാണ്. മത—ധാർമ്മിക മൂല്യങ്ങളുടെ പഠനക്കളരികളായിരുന്ന നമ്മുടെ വിദ്യാലയങ്ങളുടെ ലക്ഷ്യം ലൗകിക ജീവിത വിജയത്തിനുള്ള മാർഗ്ഗങ്ങൾ പഠിപ്പിക്കുന്നവയായി ചുരുങ്ങിയിട്ടുമുണ്ട്.

മററു മതങ്ങൾക്ക് സംഭവിച്ചതുപോലെ ക്രൈസ്തവ സഭകളും സ്ഥാപനവൽക്കരിക്കപ്പെട്ടിരിക്കുന്നു. വ്യവസ്ഥിതകളും സ്ഥാപനങ്ങളും കാത്തുസൂക്ഷിക്കുന്നതിനുള്ളവ്യഗ്രതയിൽ യഥാർത്ഥ ദൈവരാജ്യ സൃഷ്ടിയുടെ കാര്യം മറന്നുപോകുന്നു.

## സഭയുടെ സാമൂഹ്യ ഇടപെടലും സാമൂഹ്യ വിമർശനവും

മേൽവിവരിച്ച അഴിമതിനിറഞ്ഞ സാമൂഹ്യ ചുററുപാടുകളിൽ സഭാസമൂഹം ഇന്ന് തങ്ങളുടെ പ്രവാചകധർമ്മം ഏറെറടുത്ത് നടപ്പിലാക്കുന്നതിൻെറ ഭാഗമായിട്ട് നമുക്ക് അഴിമതി വിരുദ്ധ വർഷാചരണത്തെ കാണാനാകും. മാത്രമല്ല, സഭയുടെ കാര്യക്ഷമമായ സാമൂഹ്യഇടപെടലിനും സാമൂഹ്യവിമർശനത്തിനും ക്രൈസ്തവ വിശ്വാസ ഉറവിടങ്ങളിൽ അടിസ്ഥാനമുണ്ട്. സത്യത്തിലും നീതിയിലും സാഹോദര്യത്തിലും അധിഷ്ഠിതമായുള്ള സാമൂഹ്യ സാമ്പത്തിക ഘടനകളും സമൂഹജീവിതവും വളർത്തിയെടുക്കുന്ന പ്രക്രിയയ്ക്ക് വി. ഗ്രന്ഥവും സഭാപിതാക്കന്മാരുടെ പാരമ്പര്യവും സഭയുടെ ഔദ്യോഗിക പഠനങ്ങളും, ദൈവശാസ്ത്രജ്ഞൻമാരുടെ വീക്ഷണവും നമുക്ക് പ്രചോദനം നൽകുന്നു.

മനുഷ്യചരിത്രത്തിൽ ഇടപെടുന്ന, ദരിദ്രരുടെ നിലവിളി കേൾക്കുന്ന, ദൈവത്തിൻെറ ചിത്രമാണ് വി. ഗ്രന്ഥം അവതരിപ്പിക്കുക. വിമോ

ചനകർത്താവും സമാധാന സ്ഥാപകനുമായ രക്ഷകനെക്കുറിച്ചുള്ള പ്രതീക്ഷയിൽ മനുഷ്യസമൂഹത്തോട് പ്രതിപത്തിയുള്ള ദൈവീക അവബോധമാണ് തെളിയുക. ദൈവം നൽകിയ പ്രാപഞ്ചിക ക്രമീകരണങ്ങളെ തകിടം മറിക്കാനുള്ള എല്ലാ ശ്രമങ്ങളേയും ദൈവം നേരിട്ടു ചോദ്യം ചെയ്തു. (ഉൽപ്പത്തി 3:9, 4:10, 11:4) തുടർന്ന് ആദർശ സുന്ദരമായ സമൂഹ രൂപീകരണത്തിന് പ്രവാചകന്മാരിലൂടെ അവിടുന്ന് പ്രവർത്തന നിരതനായി.

സാമൂഹ്യനീതിക്കുവേണ്ടിയുള്ള ഗർജ്ജനവുമായി എത്തിയ ആമോസ് പ്രവാചകൻ, ന്യായത്തെ കീഴ്മേൽ മറിക്കുകയും നീതിയെ നിലത്തെറിയുകയും ചെയ്തിരുന്ന അധികാരവർഗ്ഗത്തെ വിമർശിച്ചു. (ആമോസ് 5:7) ദരിദ്രരെ കള്ളത്രാസ് ഉപയോഗിച്ച് ചതിച്ചിരുന്ന (8:5) അവരെ ഒരു ജോടി ചെരിപ്പിന് വേണ്ടി വിററിരുന്ന (8:4)അവരുടെ വസ്തുക്കൾ പിടിച്ചുപറിച്ചെടുത്ത് ബലി നടത്തിയിരുന്ന സമ്പന്നരെ അദ്ദേഹം വെറുതെ വിട്ടില്ല. സമൂഹത്തിൽ ''നീതി'' ജലം പോലെയും, സത്യം ഒരിക്കലും വററാത്ത ''നീർച്ചാലു പോലെയും'' ഒഴുകട്ടെയെന്നും, തിന്മയെ വെറുക്കുവിൻ, നന്മയെ സ്നേഹിക്കുവിൻ, നഗരകവാടത്തിൽ നീതി സ്ഥാപിക്കുവിൻ (5:5,24) എന്നുള്ള അദ്ദേഹത്തിന്റെ പ്രഖ്യാപനങ്ങളിൽ നീതിക്കുവേണ്ടിയുള്ള ദൈവീക ഇടപെടൽ വ്യക്തമാണ്.

പുതിയ നിയമത്തിൽ, യേശുവിന്റെ മനുഷ്യാവതാരത്തിൽ, മനുഷ്യരുടെ മദ്ധ്യേ കൂടാരമടിച്ച് അവരുടെ മിഴിനീരൊപ്പാനും മരണവും, വേദനയും ഇല്ലായ്മ ചെയ്യുവാനുമെത്തുന്ന ദൈവത്തെയാണ് നാം ദർശിക്കുക. ജറുസലേം ദേവാലയത്തിലെ നാണയമാററക്കാരെയും പ്രാവ് കച്ചവടക്കാരെയും പുറത്താക്കുന്ന ഫരിസേയരുടേയും നിയമജ്ഞരുടേയുമൊക്കെ കപടനാട്യത്തോട് പ്രതികരിക്കുന്ന ദൈവരാജ്യത്തെക്കുറിച്ചുള്ള പുത്തൻ കാഴ്ചപ്പാടുകളവതരിപ്പിക്കുന്ന യേശുവിന്റെ പ്രബോധനവും ജീവിതവും പ്രവാചകധർമ്മത്തിന്റെ ഉത്തമോദാഹരണങ്ങളാണ്. മാത്രമല്ല, ആദിമ സഭയുടെ മാതൃകയും യാക്കോബ് ശ്ലീഹായുടെ പഠനവും വിശ്വാസം സാമൂഹ്യ ഇടപെടൽ അനിവാര്യമാക്കുമെന്ന് ചൂണ്ടിക്കാണിക്കുന്നു. വി യാക്കോബിന്റെ വാക്കുകൾ ശ്രദ്ധേയമാണ്. ''എന്റെ സഹോദരരെ, വിശ്വാസമുണ്ടെന്ന് പറയുകയും പ്രവർത്തി ഇല്ലാതിരിക്കുകയും ചെയ്യുന്നവന് എന്ത് മേന്മയാണ് ഉള്ളത്? ഈ വിശ്വാസത്തിന് അവനെ രക്ഷിക്കുവാൻ കഴിയുമോ? ഒരു സഹോദരനോ സഹോദരിയോ ആവശ്യത്തിനു വസ്ത്രമോ ഭക്ഷണമോ ഇല്ലാതെ കഴിയുമ്പോൾ നിങ്ങളിൽ ആരെങ്കിലും ശരീരത്തിനാവശ്യമായത് അവർക്ക് കൊടുക്കാതെ, സമാധാനത്തിൽ പോവുക, തീകായുക, വിശപ്പടക്കുക എന്നൊക്കെ അവരോട് പറയുന്നെങ്കിൽ അതുകൊണ്ട് എന്തു പ്രയോജനം? പ്രവൃത്തികൾ കൂടാതെയുള്ള വിശ്വാസം അതിൽ തന്നെ നിർജ്ജീവമാണ്''. (യാക്കോബ് 2:14–17)

വി. അംബ്രോസ്, ജോൺ ക്രിസോസ്റ്റം, ബേസിൽ തുടങ്ങിയ സഭാപിതാക്കന്മാരുടെ സാമൂഹ്യ പ്രബോധനം ക്രൈസ്തവ കാഴ്ചപ്പാടുകൾക്ക് ഒരുതരത്തിലും പൊരുത്തപ്പെടാനാവാത്ത നിലവിലുണ്ടായിരുന്ന നീതി സങ്കല്പങ്ങളെ തിരുത്തിക്കുറിച്ചു. ''നീ സൂക്ഷിച്ചുവയ്ക്കുന്ന അപ്പം വിശക്കുന്നവന്റേതും വസ്ത്രം നഗ്നന്റേതും ചെരിപ്പുകൾ ചെരിപ്പില്ലാത്തവന്റേതും കുന്നുകൂട്ടി വയ്ക്കുന്ന സമ്പത്ത് ദരിദ്രനാരായണരുടേതുമാണെന്ന് വി ബേസിലിന്റെ പ്രസ്താവന അപരന്റെ അവകാശനിഷേധം അഴിമതിയാണെന്നു നമ്മെ പഠിപ്പിക്കുന്നു. രണ്ടാംവത്തിക്കാൻ സുന്നഹദോസും പുതിയ കാഴ്ചപ്പാടുകൾ നൽകുന്നുണ്ട് സഭാ ആധുനിക ലോകത്തിൽ എന്ന പ്രമാണരേഖയിൽ (No 42, 43, 55) മനുഷ്യസമൂഹത്തെ പുന:സംവിധാനം ചെയ്തുറപ്പിക്കാനുള്ള സഭയുടെ കടമയും; വിശ്വാസവും അനുദിന ജീവിതവും സമന്വയിക്കുന്ന ഒരു ആത്മീയതയുമാണ് അവതരിപ്പിക്കപ്പെടുക ലോകത്തിന്റെ പരിചാരകയായ സഭ, കാലഘട്ടത്തിന്റെ ചുവരെഴുത്ത് വായിച്ച് സുവിശേഷം നിർദ്ദേശിക്കുന്ന പരിഹാരമാർഗ്ഗങ്ങൾ അവതരിപ്പിക്കുന്നതിന്റെ മകുടോദാഹരണങ്ങളാണ്, 'ലോകത്തിൽ സമാധാനം,' ''മാതാവും ഗുരുനാഥയും''', ''ജനതകളുടെ പുരോഗതി'', ''ലോകത്തിൽ നീതി'' തുടങ്ങിയ പ്രമാണരേഖകൾ.

## നമുക്കു ഏറെറടുക്കാവുന്ന ചില കർമ്മപരിപാടികൾ

ചുരുക്കത്തിൽ, ദൈവത്തോടുള്ള വിശ്വസ്തത സഹോദരനോടും അവന്റെ ചരിത്രത്തോടുമുള്ള വിശ്വസ്തത കൂടിയാകണം. യേശുവിനെ അനുകരിച്ച് നാം ചരിത്രത്തിൽ ഇടപെട്ട് സഹോദരനെ പൂർണ്ണ വിമോചനത്തിലേക്ക് നയിക്കണം. പ്രവാചകധർമ്മാനുഷ്ഠാനത്തിലൂടെ സുവിശേഷമൂല്യങ്ങൾ ഇന്നത്തെ സമൂഹത്തിന് നാം പ്രദാനം ചെയ്യണം. ഇതിലേക്കുള്ള ആഹ്വാനവും കർമ്മോന്മുഖതയുമാണ് 1995 അഴിമതി വിരുദ്ധ വർഷാചരണത്തിലൂടെ നാം ഏറെറടുക്കുക

നീതിനിഷ്ഠമായ ദൈവരാജ്യ നിർമ്മിതിക്ക് സമൂഹത്തെ ഒരുക്കുന്ന പ്രസ്തുത പ്രക്രിയയിൽ പങ്കുചേരാൻ ഞാൻ നിങ്ങളെ ആത്മാർത്ഥമായി ക്ഷണിക്കുന്നു. പുതിയ വർഷത്തിൽ, ഇത്തരം പ്രശ്നങ്ങൾ കണ്ടെത്തി ആഴത്തിൽ അവ വിശകലനം ചെയ്ത് ഒരു കർമ്മപദ്ധതിക്കും നമ്മൾ രൂപം കൊടുക്കേണ്ടതുണ്ട്. എങ്കിലും പ്രായോഗികമായ ചില നിർദ്ദേശങ്ങൾ ഞാൻ മുന്നോട്ട് വയ്ക്കട്ടെ. ഒന്നാമതായി, വി ഗ്രന്ഥവും സഭാപഠനങ്ങളും അവതരിപ്പിക്കുന്ന സാമൂഹ്യ ഇടപെടൽ അനിവാര്യമാക്കുന്ന പ്രവാചകധർമ്മത്തെക്കുറിച്ച് ആഴമായ അവബോധം സൃഷ്ടിക്കാനുതകുന്ന ചർച്ചകളും പഠനങ്ങളും സംഘടിപ്പിക്കുക. രണ്ടാമതായി നമ്മുടെ സാഹചര്യങ്ങളെ വസ്തുനിഷ്ഠമായി അപഗ്രഥിച്ചു അഴിമതിയുടെ വിവിധവശങ്ങളും പ്രശ്നങ്ങളും മനസ്സിലാക്കാൻ

പ്രഭാഷണവേദി:

# അപ്പനോടുള്ള പോരാട്ടത്തിൽ അപ്പാടെ തകർന്ന അബ്ശാലോം

ഫാ. എ. എം. വർഗീസ്, പന്തളം

മഹാമനസ്കനായ ദാവീദു രാജാവ് പാപത്തിന്റെ പാശത്തിൽ കുരുങ്ങിയെങ്കിലും, നിശയുടെ നിശബ്ദതയിൽ പശ്ചാത്തപിച്ച് അശ്രുകണങ്ങൾ ഒഴുക്കിക്കൊണ്ട് പാപം ഏറ്റുപറഞ്ഞ് ദൈവത്തിങ്കലേക്കു തിരിയുകയും മന:ശാന്തിയും സ്വസ്ഥതയും സമ്പാദിക്കുകയും ചെയ്തു. ദാവീദിന്റെ ഗൃഹവും ശൗലിന്റെ ഗൃഹവും തമ്മിൽ ദീർഘകാലം നിലനിന്ന സമരത്തിനും സമാപ്തി വന്നു. ഇസ്രായേൽ ഗോത്രത്തിന്റെയും യഹൂദാ ഗോത്രത്തിന്റെയും മറവിൽ വിഘടിച്ചുനിന്ന വിഭാഗങ്ങളുമായി പരിപൂർണ്ണ ഐക്യത്തിൽ എത്തിയ ദാവീദു രാജാവ് പ്രജാക്ഷേമപരമായ പല പദ്ധതികളും പരിഷ്ക്കാരങ്ങളും ആവിഷ്ക്കരിച്ചു നടപ്പാക്കുവാനും തുടങ്ങി. രാജ്യം ആകമാനം സമാധാനത്തിന്റെയും ഐശ്വര്യത്തിന്റെയും നീർച്ചാലുകളിൽ നീന്തുവാൻ നീക്കങ്ങൾ തുടങ്ങിയെങ്കിലും രാജാവിന്റെ മനസ്സ് വീണ്ടും വിഷാദത്തിന്റെ വെള്ളിടിയേറ്റ് വാടിയുണങ്ങുവാൻ തക്ക പ്രശ്നങ്ങൾ അതാ കടന്നുവരുന്നു. ഒതുക്കുകയും ഒഴിവാക്കുകയും ചെയ്യുന്ന പ്രശ്നങ്ങളോടൊപ്പം ഓടിക്കൂടുന്ന ഒട്ടധികം നൂതന പ്രതിസന്ധികൾ മനുഷ്യജീവിതത്തെ ശക്തിപ്പെടുത്തുകയും ശുദ്ധീകരിക്കയും ചെയ്യുന്ന വഴിത്താരിവുകളായി വിലയിരുത്തുവാൻ നമുക്ക് സാധിക്കുന്നുണ്ടോ?

ശാന്തിയുടെ ശംഖുനാദം ഭേദിച്ചുകൊണ്ട് ദാവീദു രാജാവിനെ അഭിമുഖീകരിച്ച പുതിയ പ്രശ്നം കൊട്ടാരത്തിനകത്തെ പൊട്ടലും ചീറ്റലുമായിരുന്നു. അന്യരിൽനിന്നുമുള്ള എതിർപ്പുകൾക്ക് തട വീണപ്പോൾ അതാ! സ്വന്തം പുത്രൻ തനിക്കെതിരെ തല പൊക്കുന്നു. അതോ! മക്കളുടെ കൂട്ടത്തിൽ അപ്പന്റെ സ്നേഹവാൽസല്യങ്ങൾക്ക് അങ്ങേയറ്റം പാത്രവാനായ അബ്ശാലോം. അങ്ങനെ സ്വന്തം കുടുംബത്തിൽനിന്നുമുള്ള അനർത്ഥം ഒരു ശാപംപോലെ അടിക്കടി ദാവീദിനെ അലട്ടിക്കൊണ്ടിരുന്നു (2 ശമുവേൽ 12: 10–11).

കുട്ടിക്കാലംതൊട്ട് മാറു മക്കളേക്കാൾ അധികമായി അബ്ശാലോമിനെ ദാവീദു സ്നേഹിച്ചു. സുന്ദരമായ ആകാരവും ചുരുണ്ടുനീണ്ട കേശവും ഒക്കെക്കൂടി ചാരുതയുടെ ചാരുശിൽപമായി വളർന്നുവന്ന അബ്ശാലോമിന്റെ അനാശാസ്യനടപടികളെപ്പോലും അവഗണിച്ച് വാൽസല്യത്തിന്റെ വസനംകൊണ്ട് മകനെ ആവരണംചെയ്തു. ഇതിനിടേ അത്യന്തം സ്ഫോടനാത്മകമായ ഒരു സംഭവം നടന്നു ഭയാനകവും ദയനീയവുമായ ഒരു കൊലപാതകം അബ്ശാലോം നടത്തി. കുരുതിക്ക് ഇരയായത് മററാരുമായിരുന്നില്ല സ്വസഹോദരൻ അമ്നോൻതന്നെ (2 ശമു. 13: 28-29).

അമ്നോന്റെ കൊലപാതകത്തെത്തുടർന്ന് അഗ്നിച്ചൂളപോലെയായ അന്തരീക്ഷത്തിൽ മുഖാമുഖം നോക്കുവാൻപോലും കഴിയാത്തവിധം അപ്പനും മകനും അകന്നു ഒടുവിൽ ഒട്ടുനാൾ കഴിഞ്ഞ് കൊട്ടാരം വിട്ടോടിയ മകൻ എന്നന്നേക്കും കൈവിട്ടുപോയിയെന്നുള്ള അത്തലിന്റെ അഗ്നിയിൽ അപ്പൻ വെന്തുരുകി (2 ശമു. 13: 28-39) എന്നാൽ ആ വിയോഗത്തിന്റെ വേദന വിപാടനം ചെയ്യുമാറ് ഒരു സുപ്രഭാതത്തിൽ അതാ! അബ്ശാലോം കൊട്ടാരത്തിൽ പ്രത്യക്ഷപ്പെടുന്നു. സമാഗമത്തിന്റെ സന്തോഷത്തിൽ അപ്പനും മകനും ആലിംഗബദ്ധരായി സ്നേഹസായൂജ്യം സമാസ്വദിക്കുകയും ചെയ്തു. നീതിന്യായങ്ങളൊന്നും പിന്നെ പിതാവ് ചിന്തിക്കുവാൻ പോയില്ല. സ്നേഹവാൽസല്യത്തിന്റെ കുറവുകൊണ്ട് മകൻ മറുവഴിയായി ഇനിയും പോകരുത്. അവൻ എന്നും കൂടെയുണ്ടാകണം. മകന്റെ തിരിച്ചുവരവും ഒരുമിച്ചുള്ള വസിപ്പും ദാവീദിനെ വീണ്ടും സന്തോഷി

---

അവസരങ്ങളൊരുക്കുക. മൂന്നാമതായി, നമുക്ക് ഏതൊക്കെ വിധത്തിൽ ഇവയ്ക്കെതിരെ പ്രതികരിക്കാം, നിലപാടുകളെടുക്കാം. ഇതിനുള്ള നിർദ്ദേശങ്ങളും, കർമ്മപരിപാടികളും എപ്രകാരം രൂപപ്പെടുത്താം എന്ന അന്വേഷണത്തിന് തുടക്കം കുറിക്കുക.

ഇക്കാര്യത്തിൽ ഇടവക കൗൺസിലുകളും, കുടുംബ യൂണിററുകളും, ററി എസ്. എസ് എസ്. പ്രവർത്തകരും, വനിതാവേദിയും, യുവജനപ്രസ്ഥാനവും പ്രത്യേക ചർച്ചകൾ സംഘടിപ്പിക്കണമെന്നും, ഫെറോന കോ–ഓർഡിനേററിംഗ് സമിതിയുടെ പ്രധാന പ്രവർത്തനങ്ങളിലൊന്നാക്കി ഇതിനെ മാററണമെന്നും അഭ്യർത്ഥിക്കുന്നു. തിന്മയ്ക്കെതിരെയുള്ള പോരാട്ടത്തിൽ വിജയം വരിച്ച യേശുവിന്റെ മാതൃക, അഴിമതിക്കെതിരെയുള്ള നമ്മുടെ പ്രവർത്തനങ്ങൾക്ക്, ശക്തിയും പ്രചോദനവും നൽകട്ടെ എല്ലാവർക്കും പുതുവത്സരാശംസകളും അനുഗ്രഹങ്ങളും നേർന്നുകൊണ്ട്,

സ്നേഹപൂർവ്വം
സൂസപാക്യം എം.
തിരുവനന്തപുരം മെത്രാൻ

# M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

## GIVESIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാതിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986–ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൗജന്യമായും ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൗജന്യ ചികിത്സയ്ക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് 'Give Sight' പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപാ അടച്ചാൽ സാധാരണ തിമിര ശസ്ത്രക്രിയയും 1500 രൂപാ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രക്രിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച് വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗിവ്സൈററ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും മേൽവിലാസവും.....................................Pin Code...................

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300 / 1500 രൂപ നിരക്കിൽ.......................................... ശസ്ത്രക്രിയയ്ക്കുള്ള...............................രൂപ M. O. / D. D. / Cheque ആയി അയയ്ക്കുന്നു. എന്റെ പേരിൽ...................അന്ധന് / അന്ധന്മാർക്ക് സൗജന്യ ശസ്ത്രക്രിയ നടത്തികൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും ഒപ്പും തീയതിയും.

ചെക്ക്/ഡി. ഡി./'GIVE SIGHT PROJECT' Medical Mission Eye Hospital Kariambady എന്ന പേരിൽ വേണം അയയ്ക്കേണ്ടത്.

പണം സംഭാവന ചെയ്യുന്നവർക്ക് 80 G പ്രകാരം ആദായനികുതി ഇളവു ലഭിക്കുന്നതാണ്.

അയയ്ക്കേണ്ട വിലാസം:–

Dr. P. I. Mohan M. S. (Opthal) D. O. M. S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad–673 591, Kerala.

---

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





ഒരു വിശ്വാസി, തിരുവല്ലാ – 13



ബിനു മാത്യു.



Fr. O. Punnoose.

പ്പിക്കുകയും സാന്ത്വനപ്പെടുത്തുകയും ചെയ്തു.

പക്ഷെ പരീക്ഷണം പടികടന്നുവരികതന്നെ ചെയ്തു. കരിമേഘങ്ങളുടെ നിരനിരയായ ചുരുളുകൾ ഉരുണ്ടുകയറി അന്തരീക്ഷത്തെ അന്ധകാരമയമാക്കി. അപ്പന്റെ വാൽസല്യത്തിൽ മാത്രം ആശ്രയിച്ചുള്ള ജീവിതംകൊണ്ട് എന്തു പ്രയോജനമെന്നുള്ള ഒരു ചിന്തയും ആശയവും മകന്റെ മനസിനെ മരുഭൂമിയാക്കി. അധികാരത്തിന്റെ പടവുകളിൽ പൊടുന്നനെ എത്തിച്ചേരുവാനുള്ള ഏണികൾ അന്വേഷിച്ചുതുടങ്ങി. വേണ്ടിവന്നാൽ പൊരിഞ്ഞ ഒരു പോരിനുതന്നെ രൂപം കൊടുത്തുകൊണ്ട് അബ്ശാലോം അനധികൃതമായ അധികാരമോഹത്തിന്റെ ആവനാഴിയിൽ ആവേശത്തോടെ കയ്യിടുന്നു.

'പ്രജകളുടെ ആവലാതികൾക്ക് അവശ്യപരിഹാരം കണ്ടെത്തുവാൻ തന്റെ അപ്പനെക്കൊണ്ട് ആവില്ലെന്നും അതിനനുയോജ്യമായ ഭരണസംവിധാനമൊന്നും അദ്ദേഹം ഏർപ്പെടുത്തിയിട്ടില്ലെന്നും അബ്ശാലോം എന്ന ഈ മകൻ ജനങ്ങളുടെ സങ്കടങ്ങൾ നേരിൽ കണ്ടും കേട്ടും വേണ്ടതു ചെയ്യുവാൻ പ്രതിജ്ഞാബദ്ധനായി മുന്നിട്ടിറങ്ങുന്നുവെന്നും പ്രജകൾ എന്റെകൂടെ നിന്നാൽ ഇസ്രായേൽ ഗോത്രങ്ങൾക്കാകമാനം അഭിമാനജനകമായ പരിഷ്ക്കാരങ്ങൾ ഭരണത്തിൽ വരുത്തുമെന്നും തുടങ്ങിയ ആകർഷണീയങ്ങളായ ആഹ്വാനങ്ങൾ അതാ! പ്രതിധ്വനിക്കുന്നു'. കൊട്ടാരംവിട്ട് രാജ്യത്തിന്റെ അതിരോളം അങ്ങുമിങ്ങും ആഹ്വാനം അലതല്ലുന്നു. ആരവാരത്തിന്റെ അലകും പിടിയുമായ അബ്ശാലോം രാജകുമാരൻ അത്യുച്ചത്തിൽ അരുളുന്നതും ആജ്ഞാപിക്കുന്നതും ഇ ഇതാണ്. 'അപ്പന്റെ ആദർശങ്ങളും അസൂത്രണങ്ങളും പാടേ പഴഞ്ചൻ; വരൂവീൻ; ഇതിലും മെച്ചമായ ഒരു ക്ഷേമരാജ്യം പടുത്തുയർത്തുവാൻ എന്റെ കൈകളേ ബലപ്പെടുത്തുവീൻ" (2 ശമു. 15: 1–6).

എക്കാലവും എല്ലായിടത്തും പുതുമകളുടെ പുതപ്പു ധരിക്കുവാൻ വെമ്പൽ കൊള്ളുന്ന ഒരു കൂട്ടർ ഉണ്ടാകുമല്ലോ. അങ്ങനെയുള്ളവർ ആഴമേറിയതും അർത്ഥവത്തുമായ ആലോചനകൾക്ക് അധികം വിധേയരാകുകയില്ല. യുവാവായ അബ്ശാലോമിന്റെ അണികളിലേക്ക് യുവജനവിഭാഗം അധികമായി ആകർഷിക്കപ്പെട്ടു. അവർ അബ്ശാലോമിന്റെ ആലോചനകളിൽ ആടയും ആഭരണവും ചാർത്തിക്കൊണ്ട് ആക്കവും തൂക്കവും വർദ്ധിപ്പിച്ചു. അതോടെ വേണ്ടിവന്നാൽ ആയുധംതന്നെയെടുത്ത് അപ്പനെ നിഷ്ക്കാസിതനാക്കുവാൻ നീക്കങ്ങൾ തകൃതിയായി തരപ്പെടുത്തി. അബ്ശാലോം അസാധാരണ കഴിവുള്ള അവകാശിയായ രാജകുമാരനെന്നുള്ള വിലയിരുത്തലിൽ വിവിധവിഭാഗം ജനങ്ങൾ അണിനിരന്നു. ഒടുവിൽ പടപ്പുറപ്പാടിന്റെ കൊടിയ ഇടിനാദം മുഴങ്ങി. രാജ്യം വീണ്ടും ഒരു ചരിത്രത്തിന്റെ ചീററലിൽ നടുങ്ങി. ദാവീദിന്റെ പക്ഷമെന്നും അബ്ശാലോമിന്റെ പക്ഷമെന്നും പറഞ്ഞ് പൊതുജനങ്ങളും സൈന്യങ്ങളും സമരകാഹളം മുഴക്കി. പടകളെത്തിൽവച്ച് ഭാവി നിശ്ചയിക്കാമെന്നുള്ള കണക്കുകൂട്ടലിൽ ഇരുവിഭാഗവും നീങ്ങുന്നതിനിടെ വീരപരാക്രമിയായ ദാവീദ് രാജാവ് ദുഃഖഭാരത്തിൽ ഞെരിഞ്ഞു തളർന്നു.

ഭരണം പോകുകയോ മരണംവരികയോ എന്നുള്ളത് സാരമായ കാര്യമായി ദാവീദു കരുതിയില്ല. പക്ഷെ തന്റെ മകൻ അപകടം അതിജീവിക്കണം. ആ അപ്പന്റെ ചിത്തവും ചിന്തയും ദയാവാത്സല്യത്തിൽ ഉരുകുവാൻ തുടങ്ങി. അഥവാ ഒരു യുദ്ധത്തിലേക്ക് വലിച്ചിഴയ്ക്കപ്പെട്ടാൽത്തന്നെയും തന്റെ മകന് കുഴപ്പം വരാതെ കരുതണമെന്ന് സൈന്യാധിപനോട് ദാവീദ്‌രാജാവ് അപേക്ഷിക്കുന്ന രംഗം പുത്രവാത്സല്യത്തിന്റെ വെളിച്ചത്തിലേക്ക് നമ്മെ നയിക്കുന്നില്ലേ?

പക്ഷേ മറുവശത്ത് മകൻ മാറുന്ന ലക്ഷണമില്ല. സിംഹാസന സംപ്രാപ്യമാണ് ഉന്നം. അപ്പന്റെ വാത്സല്യവും സ്നേഹവും പാഞ്ഞ് അവസരം നഷ്ടപ്പെടുത്തിയാൽ ഇസ്രയേലും യഹൂദ്യയും മററും മററും എന്നന്നേക്കുമായി തന്നെ വെറുക്കും. അവർക്ക് സൽഭരണവും സങ്കടപരിഹാരവും വാഗ്ദാനം ചെയ്ത താൻ വഞ്ചകനെന്നു വരുത്തിക്കൂടാ. ആകയാൽ പിന്മാറുന്ന പ്രശ്നമേയില്ല. പോരെങ്കിൽ താൻ യുദ്ധം നയിക്കുവാൻ സമർത്ഥനും ശക്തനുമാണ്. ദാവീദിന്റെ സിംഹാസനം അബ്ശാലോമിന്റെ സിംഹാസനമായി മാറുന്ന നാൾ അധികം ദൂരത്തിലല്ലയെന്നുള്ള അഹങ്കാരചിന്തയിൽ അടർക്കളത്തിലേക്ക് അബ്ശാലോം നീങ്ങുന്നു.

എഫ്രയീം വനമദ്ധ്യത്തിലെ പോർക്കളത്തിലേക്ക് അഭിമുഖമായി അടുക്കുന്ന രണ്ടു പടക്കൂട്ടങ്ങളെ നോക്കുക. അപ്പന്റെ പക്ഷവും മകന്റെ പക്ഷവും പിടിച്ചുള്ള പട. ദാവീദിന്റെ പട പുറപ്പെടുന്നതിനു മുൻപ് അവസാനമായി വീണ്ടും മകനുവേണ്ടി ഒരു ദയാഹർജികൂടി സൈന്യാധിപനായ യോവാബിനു സമർപ്പിക്കുന്ന രംഗം ഹൃദയസ്പർശിയാണ്. ''അബ്ശാലോം രാജകുമാരനോട് എന്നേയോർത്ത് കനിവോടെ പെരുമാറുവിൻ''. (2. ശമു. 18:5)

പക്ഷെ അബ്ശാലോമിന്റെ അഹംഭാവം അവനോടൊപ്പം അവസാനിപ്പാൻ നിർണ്ണയിക്കപ്പെട്ട നാഴിക മാററുവാൻ ആർക്കു കഴിയും. നിയതിയുടെ നീതി മറനീക്കി പുറത്തു വരുമ്പോൾ അതിന്റെ മുറകളെ മുറിയ്ക്കുവാൻ ആരാലും സാദ്ധ്യമല്ല. പടയ്ക്കു നേതൃത്വം നൽകുവാൻ പടനായകനായി താൻതന്നെ വേണമെന്നു തോന്നി അബ്ശാലോം പുറപ്പെടുന്നതിന്റെ രഹസ്യവും കാരണവും നമ്മുടെ കണ്ണു തുറപ്പിക്കേണ്ടതാണ്. വിനാശത്തിന്റെ വാതായനങ്ങൾ തുറക്കപ്പെടുമ്പോൾ വിപരീതബുദ്ധി ഉദയം ചെയ്യുമെന്നുള്ള വിവരവും നാം മനസ്സിലാക്കേണ്ടതാണ്.

അബ്ശാലോമിന്റെ സൈന്യം ദാവീദിന്റെ സൈന്യവുമായി ഏററുമുട്ടി തോററോടി. ഒടുവിൽ

പടനായകനും പിടിപെടുമെന്നായി. രക്ഷാമാർഗ്ഗമെന്നവണ്ണം അബ്ശാലോം കോവർകഴുതപ്പുറത്തു പതുങ്ങി പലായനം ചെയ്തു. പ്രാണരക്ഷാർത്ഥമുള്ള ആ പലായനത്തിൽ അവന്റെ നാശത്തിന് ഹേതുവായിത്തീർന്നത് അവൻ താലോലിച്ചും തലോടിയും വളർത്തിക്കൊണ്ടുവന്ന തലമുടിതന്നെ. ഓട്ടത്തിന്റെ ഗതിവേഗത്തിൽ എഫ്രയീം വനത്തിലെ കരുവേലകവൃക്ഷത്തിന്റെ കൊമ്പിൽ ആ വൻപന്റെ അൻപായ മുടി കുരുങ്ങിയിട്ട് അവൻ ഭൂമിയിൽ തൊടാതവണ്ണം തൂങ്ങിക്കിടന്നു. കഥയറിയാതെ കഴുത അതിന്റെ വഴിക്കു പോയി. (2. ശമു. 18;9)

വിവരമറിഞ്ഞു രംഗത്തെത്തിയ ദാവീദിന്റെ സൈന്യാധിപൻ യോവാബ് ഒരു നിമിഷം പകച്ചു നിന്നു. ഇതികർത്തവ്യതാമൂഢനായി. രാജാവിന്റെ വാത്സല്യം വഴിഞ്ഞ അഭ്യർത്ഥന അശ്ശരീരിപോലെ യോവാബിന്റെ കാതുകളിൽ കടന്നു. ''എന്നെയോർത്ത് എന്റെ മകൻ അബ്ശാലോം കുമാരനോട് കനിവോടെ പെരുമാറുവിൻ''. പക്ഷെ പെട്ടെന്ന് യോവാബിന്റെ ഭാവം മാറി. രൗദ്രഭാവത്തിന്റെ ഭീകരതയിൽ മുഖം മുങ്ങി. ദാവീദിന്റെ പടനായകനും സംരക്ഷകനുമായ നാം നീതി നടപ്പാക്കുന്നതിൽനിന്നുമൊഴിഞ്ഞു മാറുവാൻ പാടില്ല ശത്രുവിനെ വിട്ടയച്ചാൽ പിന്നെ, താൻ എന്തു സൈന്യാധിപൻ? ഒന്നാമത് നീലവിലുള്ള നിയമവും നീതിയും സൈന്യാധിപനെന്ന നിലയിൽ നിർവഹിക്കുക, രാജാവിന്റെ പുത്രവാത്സല്യവും സ്നേഹോഷ്മളവികാരവും രണ്ടാമതു മാത്രം. സമയം പാഴാക്കുവാൻ പാടില്ല. യോവാബിന്റെ കരങ്ങൾ അതിവേഗം ചലിച്ചു. മൂന്നു കുന്തങ്ങൾ ആയുധസഞ്ചിയിൽനിന്നുമെടുത്ത്, തൂങ്ങിക്കിടക്കുന്ന രാജകുമാരന്റെ നെഞ്ചിൽ ആഞ്ഞു കുത്തിയിറക്കി. അപ്പോഴേക്കും ബാക്കി കുറേ സേവകരും ചേർന്നു അവശേഷിപ്പിച്ച ജീവാംശം അടിച്ചുതുലച്ചു.

കരുവേലകശിഖരങ്ങളിൽ കുരുങ്ങിയ കുമാരന്റെ ചന്തം ചിന്തിയ മുടി അഴിച്ച് മൃതദേഹം അടുത്തുള്ള ഒരു കുഴിയിൽ ഇട്ട് കല്ലുകൾ കൂട്ടിവച്ചു. അങ്ങനെ അപ്പനോടുള്ള അടരാട്ടത്തിന് അറുതി വന്നു. സിംഹാസനസ്വപ്നം തകർന്നടിഞ്ഞു. ആലോചനാരഹിതമായ അഹംഭാവവും എടുത്തുചാട്ടവും ആ കല്ലുകളുടെ കീഴിൽ അമർന്നു. മകനോടുള്ള സ്നേഹാതിരേകം കാരണം അൽപ്പമല്ലാത്ത ശിൽപ്പഭംഗിയോടുകൂടിയ ഒരു കല്ലറ സ്തൂപരൂപത്തിൽ ദാവീദു കെട്ടിപ്പൊക്കി. യരുശലേമിൽ ഗത്സിമോൻ തോട്ടത്തിനടുത്ത് സ്മാരകമായി അതു തലയുയർത്തി നിൽക്കുന്നത് ലേഖകൻ കണ്ടിട്ടുണ്ട്. അപ്പനോടുള്ള പോരാട്ടത്തിൽ അപ്പാടെ തകർന്ന അബ്ശാലോമിന്റെ കല്ലറ. (2 ശമു. 18; 14-18). ★




കുഞ്ഞനുജന്മാരേ, കുഞ്ഞനുജത്തിമാരെ....

കുക്കുവിന്റെയും കുക്കൂമേട്ടിയുടെയും കഥ നിങ്ങൾ വായിച്ചുവെന്ന് കുഞ്ഞിച്ചായൻ വിശ്വസിക്കുന്നു. ജീവിതത്തിൽ തെറ്റുകൾ പറ്റിയിട്ടും കുക്കു അതു തിരുത്തി. തെറ്റുകൾ തിരുത്തി മുന്നോട്ടു പോകുന്നവർ ജീവിതം വിജയം നേടുന്നു

ഇനി ഒരു കൊച്ചു കഥ പറയാം. അതിനു മുമ്പ് നിങ്ങളോടെല്ലാം യാത്ര പറയട്ടെ. യാത്ര പറയുമ്പോൾ കുഞ്ഞിച്ചായന്റെ കണ്ണുകൾ നനയുന്നു സ്നേഹം ഉള്ളവരോട് യാത്ര പറയുന്നത് എപ്പോഴും ദുഃഖകരമാണ്. ലോകത്തിൽ ഏതു കോണിലാണെങ്കിലും നമുക്ക് ഹൃദയംകൊണ്ട് തമ്മിൽതമ്മിൽ കാണാം. ഹൃദയനയനങ്ങൾ തുറന്നിരുന്നാൽ വിദൂരതയിൽ വസിക്കുന്നവരേയും കാണാൻ കഴിയും.

യേശുനാഥൻ കുടുംബനായകനായുള്ള ഒരു വലിയ കുടുംബത്തിലെ അംഗങ്ങളാണ് നാമെല്ലാം. യേശുനാഥന്റെ പൂന്തോട്ടത്തിന് അതിരുകളില്ല. മതിലുകൾ പണിതുയർത്താത്ത ആ സ്നേഹാരാമത്തിൽ കഴിയുക എത്ര ആഹ്ലാദകരമാണ്. സ്വർഗ്ഗംപോലെ സുന്ദരമായ ആ ഉദ്യാനത്തിൽ സ്നേഹവും ദയയും പൂത്തുലഞ്ഞു നില്ക്കുന്ന കാരുണ്യത്തിന്റെ തെളിനീരരുവി ആ തോട്ടത്തിലൂടെ ഒഴുകുന്നു അവിടെ എല്ലാവരും എല്ലാവരെയും സ്നേഹിക്കുന്നു. സ്നേഹവും അനുകമ്പയും ഇല്ലാത്ത മനുഷ്യന്റെ മനസ്സ് വരണ്ട മണൽക്കാടുപോലെയാണ്.

'എന്റെ ഭവനം നിന്റെ ഭവനമാണ്". എന്ന അർത്ഥം വരുന്ന ഒരു സ്പാനീഷ് പഴഞ്ചൊല്ല് കുഞ്ഞിച്ചായൻ കേട്ടിട്ടുണ്ട്.

എന്റെ ആവശ്യത്തെക്കാൾ നിന്റെ ആവശ്യം വലുതാണ് എന്ന ചിന്ത എത്ര ശ്രേഷ്ഠമാണ്. അങ്ങനെ ചിന്തിക്കയും, അതു ജീവിതത്തിൽ പ്രായോഗികം ആക്കുകയും ചെയ്ത ഒരു വലിയ മനുഷ്യന്റെ കഥ പറയാം. ഈ കഥ കുഞ്ഞിച്ചായന്റെ സ്വന്തം കഥയല്ല. ഒരു പുസ്തകത്തിൽ നിന്നും വായിച്ചറിഞ്ഞതാണ് പല പ്രസംഗകരും തങ്ങളുടെ പ്രസംഗങ്ങളിൽ ഈ കഥ ഉച്ചരിക്കുന്നത് കുഞ്ഞിച്ചായൻ കേട്ടിട്ടുണ്ട്.

സർ ഫിലിപ്പ് ഡിസ്നി എന്ന ഇംഗ്ലീഷ്കാരന്റെ കഥയാണിത്. മനുഷ്യസ്നേഹത്തിന്റെ വിശുദ്ധിയും മഹത്വവും ഈ കഥയിൽ തുടിച്ചു നില്ക്കുന്നു. ഇംഗ്ലീഷ്കാരും സ്പെയിൻകാരും തമ്മിൽ നടന്ന യുദ്ധത്തിൽ ഇംഗ്ലീഷ്കാരുടെ സൈന്യാധിപൻ ആയിരുന്ന ഫിലിപ്പ് സിഡ്നിയുടെ ധീരതയും രാജ്യസ്നേഹവും പരക്കെ പുകഴ്ത്തപ്പെട്ടിരുന്നു.

യുദ്ധരംഗത്തുവച്ച് അദ്ദേഹം കയറിയിരുന്ന കുതിര വെടിയേററു നിലംപതിച്ചു. പക്ഷെ അദ്ദേഹം പോർക്കളത്തിൽനിന്നു പിൻവാങ്ങിയില്ല. മറെറാരു കുതിരയുടെ പുറത്തു കയറി കൂടുതൽ വീര്യത്തോടെ യുദ്ധംചെയ്തു. രണ്ടാമത്തെ കുതിരയും ശത്രുപക്ഷത്തിന്റെ വെടിയുണ്ടയേററു നിലംപതിച്ചു. മൂന്നാമത് വേറൊരു കുതിരയുടെ പുറത്തു കയറാൻ ശ്രമിക്കുമ്പോൾ അദ്ദേഹത്തിന്റെ കാലിൽ വെടിയേററു. കാലിൽ നിന്നും രക്തം വാർന്നൊഴുകി. കഠിനമായ വേദനകൊണ്ട് അദ്ദേഹം പുളഞ്ഞു. ദാഹപരവശനായ സിഡ്നി അല്പം വെള്ളത്തിനുവേണ്ടി കേണു. ഒരു പടയാളി ഓടിപ്പോയി ഒരു കുപ്പി ശുദ്ധജലം കൊണ്ടുവന്നു. ആ ജലം ചുണ്ടോട് അടിപ്പിക്കുമ്പോഴാണ് വേദനാജനകമായ മറെറാരു ദൃശ്യം അദ്ദേഹം കണ്ടത്. വെടിയേററ് പുണ്യഭൂമിയിൽ കിടക്കുന്ന ദാഹാർത്തനായ ഭടൻ തന്റെ നേരെ നോക്കുന്ന അയാളുടെ കണ്ണിൽനിന്ന് കണ്ണുനീർ ധാരധാരയായി ഒഴുകുന്നു. വെള്ളം വെള്ളം എന്ന് ദീനസ്വരത്തിൽ കേണുകൊണ്ടിരുന്ന ആ ഭടനെ കണ്ടപ്പോൾ ആർദ്രഹൃദയനായ സിഡ്നിക്ക് എന്തെന്നില്ലാത്ത ദുഃഖമുണ്ടായിരുന്നു. ആ ഭടന്റെ അടുത്തേക്ക് ജലപാത്രവുമായി സിഡ്നി നിലത്തുകൂടി ഇഴഞ്ഞുചെന്ന് ആ വെള്ളംമുഴുവനും അവനു കൊടുത്തു.

ദാഹാർത്തനായ ആ ഭടന്റെ കണ്ണുകൾ സിഡ്നിയോടുള്ള നന്ദികൊണ്ട് തിളങ്ങി ഒരു തുള്ളി




# 'അന്നാമ്മയും പാസ്റ്ററും'

## (MIRROR OF APOSTOLIC FAITH)

ഗ്രന്ഥകർത്താവ്:

റവ. ഫാ. കെ. ഗീവറുഗീസ്, അഞ്ചൽ

പരിഭാഷകൻ:

ഇ. എസ്. ജോൺ, ഇലവുനില്ക്കുന്നതിൽ ബുക്സ്, പ്രക്കാനം.

സത്യസഭയിൽനിന്നും വേർപെട്ടുപോയ പാശ്ചാത്യ സഭകളുടെ ലൗകികവും ഭൗതികവുമായുള്ള ഉന്നമനത്താൽ കുഞ്ഞാടിന്റെ വേഷംധരിച്ചു നടക്കുന്ന ചെന്നായ്ക്കൾ ഓർത്തഡോക്സ് സഭയിൽനിന്നും ആടുകളെ സമ്മർദ്ദംമൂലവും സാമ്പത്തികസഹായങ്ങൾ നല്കിയും പിടിച്ചുകൊണ്ടുപോയ ദാരുണസംഭവങ്ങളുടെ പരിണിതഫലങ്ങൾ പതിനാറാം നൂററാണ്ടുമുതൽ മലങ്കരസഭ നേരിട്ടു അനുഭവിച്ചറിഞ്ഞുകൊണ്ടിരിക്കുന്നു.

ഇപ്പോൾ സത്യസഭയ്ക്കു കോടാലിയായി നില്ക്കുന്നത് ഇരുപതാം നൂററാണ്ടിൽ മുളച്ചുവന്ന പെന്തിക്കോസ്തു സഭയും കാരിസ്മാററിക്ക് പ്രസ്ഥാനവുമാണ്. കള്ളക്രിസ്തുക്കളും കള്ളപ്രവാചകന്മാരും എഴുന്നേററു വ്രതന്മാരെയും തെററിക്കുന്ന അന്ത്യകാലം! ''സത്യത്തെ വിശ്വസിക്കാതെ അനീതിയിൽ രസിക്കുന്ന ഏവർക്കും ന്യായവിധി വരേണ്ടതിനു ദൈവം അവർക്കു ഭോഷ്ക്കു വിശ്വസിക്കുമാറു വ്യാജത്തിന്റെ വ്യാപാരശക്തി അയയ്ക്കുന്നു'' (2. തെസ്സ. 2:11–12).

ഈ വീക്ഷണത്തിൽ എഴുതിയ പതിനാറു വിഷയങ്ങൾ ഉൾക്കൊള്ളിച്ചു ''അന്നാമ്മയും പാസ്ററും അഥവാ സത്യവിശ്വാസ ദർപ്പണം'' എന്ന പേരിൽ പുസ്തകമാക്കി പ്രസിദ്ധീകരിച്ചു വേദശാസ്ത്ര പാണ്ഡിത്യമോ ഉന്നതവിദ്യാഭ്യാസ യോഗ്യതയോ ഇല്ലാത്ത സാധാരണ കുടുംബിനിയായ അന്നാമ്മ തന്റെ അനുഭവജ്ഞാനത്തിൽ നിന്നും പെന്തിക്കോസ്തിലെ പാസ്ററേവരെ സത്യസഭയിലേക്കു തിരിച്ചുകൊണ്ടുവന്നതാണ് പ്രതിപാദ്യവിഷയം. പ്രോട്ടസ്ററൻറുകാർ അപ്രമാദിച്ചു കല്പിക്കുന്ന സത്യവേദപുസ്തകംവെച്ചുകൊണ്ട് ഓർത്തഡോക്സ് സഭയുടെ വിശ്വാസവും പഠിപ്പിക്കലും അപ്പോസ്തോലിക വിശ്വാസമാണെന്നു ലളിതമായ ഭാഷയിൽ സരസമായി വേദപുസ്തക വെളിച്ചത്തിൽ വിളമ്പിതരുന്നു. സഭയും വേദപുസ്തകവും, ശിശുസ്നാനം, മറുഭാഷാവരം, മരിച്ചവർക്കും പരിശുദ്ധന്മാരോടുമുള്ള പ്രാർത്ഥന, മാർപാപ്പാ പരമാധികാരിയോ, നോമ്പ്, കൂദാശകൾ, പെരുനാളുകൾ ഇവയുടെ പ്രാധാന്യം മുതലായ വിഷയത്തെപ്പററി വേദപുസ്തകാടിസ്ഥാനത്തിൽ ഓർത്തഡോക്സുവിശ്വാസം മാത്രം ശരിയെന്നു സമർത്ഥിക്കുന്നു. ഈ തൂലികയുടെ ശക്തി അപാരവും അത്യന്തം ആധികാരികവും ആകുന്നു. ഈ പുസ്തകം അച്ചന്റെ അപാരമായ വേദപുസ്തക ജ്ഞാനത്തെ വിളിച്ചറിയിക്കുന്നു. ഈ പുസ്തകത്തിന്റെ

---

വെള്ളംപോലും കുടിക്കാതെ തനിക്കു ലഭിച്ച ദാഹജലം മുഴുവനും ഒരു സാധുവിന് നല്കിയ സിഡ്നിയുടെ കഥ അനുകമ്പയുടെയും ആർദ്രതയുടെയും കഥയാണ്. ക്രിസ്തീയസ്നേഹം ഹൃദയത്തിൽ ജ്വലിച്ചു നിൽക്കുന്നവർക്കേ ഇങ്ങനെ ചെയ്യാനാവൂ.

'നിന്റെ ആവശ്യം എന്റെ ആവശ്യത്തെക്കാൾ വലുതാണ്'' എന്ന് സിഡ്നി ആ ഭടനോടു പറഞ്ഞു. ഇന്നും സിഡ്നിയുടെ വാക്കുകൾ ദയയുടെയും സ്നേഹത്തിന്റെയും മധുര സങ്കീർത്തനംപോലെ മുഴങ്ങുന്നു.

ഹൃദയസ്പർശകമായ ആ സംഭവം നടന്നശേഷം രണ്ടാഴ്ചക്കാലംമാത്രം ഫിലിപ്പ് സിഡ്നി ജീവിച്ചു. മരിക്കുമ്പോൾ അദ്ദേഹത്തിനു മുപ്പത്തിരണ്ടു വയസു മാത്രമേ ഉണ്ടായിരുന്നുള്ളു. ഇന്നും ജനഹൃദയങ്ങളിൽ ഫിലിപ്പ് സിഡ്നി ജീവിക്കുന്നു.

നല്ല ഇടയനായ യേശുനാഥൻ ക്രൂശിതനാകുമ്പോൾ മുപ്പത്തിമൂന്നര തിരുവയസായിരുന്നു. സൈന്യാധിപനായ സിഡ്നി ഒരു സാധാരണ ഭടന്റെ ആവശ്യത്തിന് തന്റെ ആവശ്യത്തെക്കാൾ പ്രാധാന്യം നൽകി ഒരു നല്ല രാജാവ് തന്റെ പ്രജകളുടെ ക്ഷേമത്തിനുവേണ്ടി തന്റെ സുഖങ്ങൾ പരിത്യജിക്കുന്നു. ഒരു നല്ല നേതാവ് എപ്പോഴും അനുയായികളുടെ ക്ഷേമം കാംക്ഷിക്കുന്നു. ഒരു നല്ല ഇടയൻ ആടുകൾക്കുവേണ്ടി ജീവൻപോലും ബലികഴിക്കാൻ സന്നദ്ധനാകുന്നു. സ്വന്തം സുഖത്തിനു പ്രാധാന്യം കല്പിക്കുന്ന നേതാക്കന്മാരെ ലോകം മറക്കും. എന്നാൽ അനുയായികൾക്കുവേണ്ടി സ്വന്തം സുഖം ത്യജിക്കാൻ സന്നദ്ധനാകുന്ന നേതാക്കന്മാർ മൺമറഞ്ഞാലും മനുഷ്യമനസിൽ ജീവിക്കും.

ത്യാഗികൾ സ്നേഹദീപങ്ങളാണ്. അവരിൽനിന്ന് പ്രകാശം പ്രസരിക്കുന്നു. ലോകം കണ്ടിട്ടുള്ള ഏററം വലിയ സ്നേഹദീപം യേശുനാഥനാണ്. തിന്മയും പാപവും ഇരുൾ പരത്തുന്ന ഈ ലോകത്തിൽ വിശ്വപ്രകാശമായ യേശുനാഥൻ നമ്മെ വഴി നടത്തും.

എല്ലാ നല്ല ആശംസകളും നേർന്നുകൊണ്ട്
സ്വന്തം കുഞ്ഞിച്ചായൻ

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

**പാഠം 59**

എബ്രായർ

വിജയിയുടെ പേരും വിലാസവും

പേര്: ഏലിയാമ്മ പൗലോസ്

വിലാസം: മണലിൽ

ചെല്ലങ്കോട്, വയനാട്

ഭദ്രാസനം: ബത്തേരി

രജി. നമ്പർ 5364

**പാഠം 65**

വെളിപാട് (16–22)

പ്രവേശന ഫാറം

പേര്:

വിലാസം;

ഭദ്രാസനം:

രജി: നമ്പർ:

ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശന ഫാറം അയയ്ക്കേണ്ട.

## പാഠം 59 എബ്രായർ

1. പുത്രൻ 1:2
2. കേട്ടതു ശ്രദ്ധയോടെ കരുതിക്കൊള്ളുക 2:1
3. മരുഭൂമി 3:8
4. അവിശ്വാസികൾ സ്വസ്ഥതയിൽ പ്രവേശിക്കയില്ല 4:3
5. കരുണ ലഭിപ്പാനും കൃപ പ്രാപിപ്പാനും 4:16
6. അഹറോൻ 5:4
7. എബ്രായ ലേഖനകർത്താവ് 5:12
8. ദൈവത്തിന്റെ അനുഗ്രഹം പ്രാപിച്ചവർ 6:7
9. വിശുദ്ധന്മാരെ ശുശ്രൂഷിക്കുന്നത് 6:10
10. അബ്രഹാം 6:15
11. മല്ക്കി സദേക്ക് 7:7
12. യറുശലേം
13. മല്ക്കി സദേക്ക് 7:13
14. പവിത്രൻ, നിർദ്ദോഷൻ, നിർമ്മലൻ, പാപികളോടു വേറുവിട്ടവൻ, സ്വർഗ്ഗത്തെക്കാൾ ഉന്നതനായിത്തീർന്നവൻ 7:26
15. ദൈവജനത്തിന്റെ ഹൃദയത്തിൽ 8:10
16. രക്തത്താലാണ് 9:18
17. പുതിയ നിയമം സ്ഥാപിക്കാൻ പഴയതു നീക്കി 10:9
18. ഹാബേൽ
19. ഏശാവ് 12:17
20. ഇററലി 13:24

## പാഠം 65 വെളിപാട് (16–22)

1. ജലാധിപതി ദൈവത്തിനു കൊടുത്ത വിശേഷണം എന്ത്.
2. ദൈവത്തിനു മഹത്വം കൊടുക്കുവാൻ എന്ത് ആവശ്യമാണ്.
3. മാനസാന്തരപ്പെടാൻ എന്തപേക്ഷിക്കണം.
4. മൃഗത്തിന് അധികാരം കൊടുത്തത് എന്നുവരെ.

പ്രാധാന്യം മനസ്സിലാക്കി സഭ തന്നെ ഈ പുസ്തകത്തിന്റെ മൂന്നാം പതിപ്പു പ്രസിദ്ധീകരിക്കുകയുണ്ടായി.

എന്നാൽ മലയാളം വായിക്കുവാൻ അറിയാത്ത ധാരാളം കുഞ്ഞുങ്ങൾ നമുക്കുള്ളതിനാൽ പ്രത്യേകിച്ചു ബാഹ്യകേരള ഇടവകകളിൽ, ഈ പുസ്തകം MIRROR of APOSTOLIC FAITH എന്ന ശീർഷകത്തിൽ ശ്രീമാൻ ഈ. എസ്. ജോൺ തർജ്ജിമ ചെയ്തു എല്ലാ പ്രധാന പുസ്തക കടകളിലും വിതരണം ചെയ്തിട്ടുണ്ട്. National Book Stall, Currents Books, C L S, C S S. ഇവയുടെ എല്ലാ ശാഖകളിലും, കൂടാതെ M. G. O. C. S M., കോട്ടയം, പരുമല, കൊട്ടാരക്കര, മാവേലിക്കര എന്ന സ്ഥലങ്ങളിലെ പുസ്തക കടകളിൽനിന്നും ലഭിക്കുന്നതാണ്. സത്യ വിശ്വാസം, ആചാരാനുഷ്ഠാനങ്ങൾ, പാരമ്പര്യങ്ങൾ, പൗരോഹിത്യം ഇവകളെ ചോദ്യം ചെയ്യുന്ന ഈ പുതിയ തലമുറയിൽ വളരുന്ന കുഞ്ഞുങ്ങൾക്ക് ഈ പുസ്തകം വളരെയധികം പ്രയോജനപ്പെടുമെന്നു വിശ്വസിക്കുന്നു. പരിശുദ്ധ കാതോലിക്കാബാവാതിരുമേനി, അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി, അഭിവന്ദ്യ ദീവന്ന്യാസ്യോസ് തിരുമേനി, ബഹു. മാത്യുവൈദ്യൻ അച്ചൻ ആദിയായവരുടെ അവതാരികകൾ എഴുതിയിട്ടുള്ള ഈ പുസ്തം എല്ലാ വീട്ടിലും ഉണ്ടായിരിക്കുന്നത് പ്രയോജനപ്രദമായിരിക്കും. 

5. മഹതിയാം ബാബിലോണിനെ വിട്ടാൽ എന്തെല്ലാം നേടാം.
6. ചരക്കുകളിൽ ഇന്ത്യയിൽ നിന്നുള്ളവ ഏവ.
7. സ്വർഗത്തിൽ കാണപ്പെടാവുന്ന മൂന്നു കൂട്ടർ
8. ദൈവത്തിനെ പ്രകാരം മഹത്വം കൊടുക്കണം
9. കാന്തയ്ക്കു ലഭിക്കുന്ന വിശേഷവസ്ത്രം എന്താണ്.
10. സ്വർഗ്ഗത്തിലെ സൈന്യത്തിന്റെ വേഷം.
11. ഒന്നാമത്തെ പുനരുത്ഥാനം ഏവ.
12. ദൈവത്തിനും ക്രിസ്തുവിനും പുരോഹിതന്മാർ ആരാണ്.
13. തീപൊയ്കയിൽ തള്ളപ്പെടുന്നവർ ആരെല്ലാം.
14. ദൈവത്തിന്റെ കൂടാരം എവിടെയായിരിക്കും.
15. അളക്കുവാനുള്ള അളവുകോൽ എന്തുകൊണ്ട് ഉണ്ടാക്കിയിട്ടുള്ളതാണ്.
16. നഗരത്തെ പ്രകാശിപ്പിക്കുന്നത് എന്ത്.
17. ജീവജലനദി എങ്ങനെയുള്ളതാണ്.
18. രാത്രി ഉണ്ടാകയില്ല. കാരണം.
19. ജീവന്റെ വൃക്ഷത്തിൽ അധികാരം ലഭിക്കുന്നതാർക്ക്.
20. വേദപുസ്തകത്തിലെ അവസാനത്തെ വാക്ക്.

പാഠം 59–ന്റെ ഉത്തരം വിജയിയുടെ പേരും വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും താഴെ ചേർക്കുന്നു.

പാഠം 65-നു ബൈബിൾപഠനം രണ്ടാം ഭാഗം അവസാനിക്കുന്നു. കഴിഞ്ഞ 13 വർഷമായി ഈ പരിപാടി മുടക്കംകൂടാതെ നടത്തുവാൻ കൃപചെയ്ത ദൈവത്തെ സ്തുതിക്കുന്നു. ഇതിനുള്ള ക്രമീകരണം നടത്തിത്തന്ന ബഹു. സഖറിയാ അച്ചൻ മാസികയുടെ മാറു ചുമതലക്കാർ എല്ലാവർക്കും നന്ദി രേഖപ്പെടുത്തുന്നു. മുടക്കംകൂടാതെ പ്രാർത്ഥിച്ച്, പഠിച്ച് ഉത്തരം അയച്ചുതന്ന ബൈബിൾപഠന കുടുംബത്തിലെ എല്ലാവരോടും നന്ദി രേഖപ്പെടുത്തുന്നു ചിലപ്പോൾ ചോദ്യം മനസിലാകാതെ വന്നിട്ടുണ്ട്. പാഠം പ്രയാസമായിത്തീർന്നിട്ടുണ്ട്. അക്ഷരത്തെറ്റുകൾ വന്നിട്ടുണ്ട്. നിങ്ങളുടെ നിർദ്ദേശങ്ങൾ സ്വീകരിക്കുവാൻ സാധിക്കാതെ വന്നിട്ടുണ്ട്. ഉണ്ടായ പ്രയാസങ്ങൾ ക്ഷമിക്കുമല്ലോ. ഏതാനം മാസത്തെ വിശ്രമം മാസികയിൽ മാത്രം. ബാക്കി പാഠങ്ങളുടെ ഉത്തരവും വിജയിയുടെ പേരും അതോടൊപ്പം മാസികയിൽ മുടങ്ങാതെ പ്രസിദ്ധപ്പെടുത്തുന്നതാണ്. പ്രാർത്ഥനയിലൂടെയുള്ള കൂട്ടായ്മ കുറയ്ക്കരുതെന്നൊരപേക്ഷമാത്രം.

എബ്രായ ലേഖനം അല്പംകൂടെ ശ്രദ്ധിച്ചു പഠിക്കേണ്ടതാണ് വെളിപ്പാടിലൂടെ ലഭിക്കുന്ന വെളിപ്പാടുകൾ അനുഗ്രഹം പ്രദാനം ചെയ്യുന്നതാണ്. എല്ലാവർക്കും ഒരിക്കലൂടെ നന്ദി: ദൈവം എല്ലാവരെയും അനുഗ്രഹിക്കട്ടെ.

പാഠം 65–ന്റെ ഉത്തരം പതിവുപോലെ Bible Padanam Lesson 65 C/o Fr. M. C. Cherian Orthodox Student Centre Trivandrum-1, 695001 എന്ന വിലാസത്തിൽ അയച്ചുതരണം.

## ശരിയായ ഉത്തരം അയച്ചുതന്നവർ

1. ഏലിയാമ്മ പൗലോസ് ചെല്ലങ്കോട്
2. മോളി മാത്യൂസ്, നാരങ്ങാനം
3. ആനിവറുഗീസ്, ന്യൂഡൽഹി
4. ജോഷി ജോൺ, മണപ്പള്ളി
5. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
6. മറിയാമ്മ മാത്യു, ബറോഡ
7. ശോശാമ്മ തോമ്മസ്, കല്ലൂപ്പാറ
8. ഏലിയാമ്മ മാത്യു, പുതിയകാവ്
9. പൗലോസ് V M, കാക്കവയൽ
10. നിർമ്മല ഏബ്രഹാം C.M C. ലുദിയാന
11. V. I വിൽസൺ, കുരമ്പാല
12. ഗ്രേസി വറുഗീസ്, റെയ്പൂർ
13. K M. തോമസ്, മദ്രാസ്
14. ലീലാമ്മ ജേക്കബ്, പുന്നവേലി
15. അജിതാ ഉമ്മൻ, കുളനട
16. പി. എം. ചാക്കോ, ചെങ്ങന്നൂർ
17. ഷീബാ ജേക്കബ്, നിലമ്പൂർ
18. മറിയാമ്മ വറുഗീസ്, നാരങ്ങാനം
19. ബിനു ബേബി, നദോഡ
20. ആഷാജോൺ, കുണ്ടറ
21. V. ജോർജ്, ജാംനഗർ
22. സുജ ജോർജ്, നാരങ്ങാനം
23. ലില്ലി മാത്യു, കനകപ്പലം
24. പൊന്നമ്മ തോമസ്, അഹമ്മദബാദ്
25. ഷാജി മാമ്മൻ, മദ്രാസ്
26. ഗീവറുഗീസ് ശമുവേൽ, നിരണം
27. ജോർജ് പുലിക്കോട്ടിൽ, കൊരട്ടി
28. മേരി ജോർജ്, ബോംബെ
29. M I. കുര്യൻ, ഉദയപൂർ
30. സാറാമ്മ തോമസ്, മലാട്
31. കെ. സി. എലിസബേത്ത്, കൊച്ചി
32. കെ. എം. ചെറിയാൻ, സാഗർ
33. മേനമ്മ വറുഗീസ്, ആഞ്ഞമൂഴി
34. മറിയാമ്മ വറുഗീസ്, ആനിക്കാട്
35. ജയകോശി, അഹമ്മദബാദ്
36. സാബു ജോർജ്, കടമ്മനിട്ട
37. കോശി മത്തായി, നന്ദിനി
38. K T. വറുഗീസ്, കേളകം
39. സണ്ണിവറുഗീസ് മലക്കര
40. അച്ചാമ്മ വറുഗീസ്, മുണ്ടുകോട്ടയ്ക്കൽ
41. മറിയാമ്മ ചാക്കോ ആൻഡമാൻസ്
42. ഷാബു വറുഗീസ്, മൈലപ്ര
43. റേച്ചൽ ചാക്കോ, ആനിക്കാട്
44. ആനി കെ. ജേർജ്, ആർത്താററ്
45. റെജി വറുഗീസ്, മൈലപ്ര
46. ജെസ്സി ജോൺ, ചാണ്ടിഗഡ്
47. ചിന്നമ്മ ജോൺ, ഉളനാട്




# ശുശ്രൂഷകർക്ക് മലങ്കര ഓർത്തഡോക്സ് സഭയിലുള്ള സ്ഥാനം എന്ത്?

## നൈനാൻ കോശി, കുമ്പനാട്

പലപ്പോഴും ശുശ്രൂഷകരെ നമ്മുടെ ഇടവക ജനങ്ങൾ വളരെ താഴ്ന്ന ഒരു നിലവാരത്തിൽ കാണുന്നു. അതിനു പ്രധാന കാരണം നമ്മുടെ സഭ അവർക്ക് യാതൊരു പ്രോത്സാഹനമോ, മുൻഗണനയോ നല്കുന്നില്ല എന്നുള്ളതാണ് സത്യം. തത്മൂലം പല പള്ളികളിലും ശുശ്രൂഷക്കാരില്ലാതെ ഓടി നടക്കേണ്ടിവരുന്നു എന്നുള്ളത് എടുത്തു പറയേണ്ട ഒരു സംഗതിയാണ്. ഈ വർഷത്തെ ഹാശാ ആഴ്ചയിലെ ഒരു അനുഭവം അതിനുദാഹരണം തന്നെയാണ്. രണ്ടു തവണയുള്ള ഒരു ദേവാലയത്തിൽ ഹാശായാഴ്ച നടത്താൻ വികാരിയ്ക്ക് അസൗകര്യം ആയതിനാൽ മററൊരു വൈദികനെ ഹാശായാഴ്ച നടത്താനുള്ള ആഗ്രഹപ്രകാരം ഇടവകക്കാർ തേടി നടന്നു കൊണ്ടുവന്നു. അപ്പോഴാണു മററൊരു കുഴപ്പം ശുശ്രൂഷക്കാരനില്ല. അതിനു പിന്നീട് ഇടവകക്കാർ ഓടി നടക്കേണ്ടി വന്നു. വാസ്തവത്തിൽ വളരെയധികം ചെറുപ്പക്കാരുള്ള ഈ വിശാലമായ സഭയിൽ ദൈവത്തിൻെറ വേല ചെയ്യാൻ യുവാക്കൾ മുന്നോട്ടു വരുന്നില്ല എന്നുള്ളത് വളരെ കഷ്ടമാണ്. ഇതിനു കാരണം ഈ ശുശ്രൂഷസ്ഥാനം വളരെ താഴ്ന്ന ഒരു ജോലിയായിട്ടാണ് പലരും കാണുന്നത്. ആ സ്ഥാനം എന്താണെന്നും അതിൻെറ പ്രാധാന്യം എന്താണെന്നും നമ്മുടെ സഭാപ്രസിദ്ധീകരണങ്ങളിലൂടെ എഴുതി മലങ്കരസഭാ മക്കളെ മനസ്സിലാക്കേണ്ടത് ഏററവും അത്യാവശ്യ സംഗതിയാണ്.

അതോടൊപ്പം ശുശ്രൂഷക്കാരെ തിരഞ്ഞെടുക്കുമ്പോൾ അല്പം വിദ്യാഭ്യാസ യോഗ്യതയുള്ളവരെ തിരഞ്ഞെടുക്കേണ്ടത് ആവശ്യമാണ് കുറഞ്ഞത് എസ് എസ്. എൽ. സി യോഗ്യത എങ്കിലും. അവരെ തിരഞ്ഞെടുക്കുമ്പോൾ ഭദ്രാസനതലത്തിലോ, കേന്ദ്രതലത്തിലോ ഒരു ചെറിയ പഠനം ആവശ്യമാണ്. പ്രധാനമായും വൈദികരെ സഹായിക്കാനും, ആരാധനകൾ, കൂദാശകൾ ഭംഗിയാക്കി തീർക്കാനുമാണ് ഈ ശുശ്രൂഷകർ. ആയതുകൊണ്ട് കൂദാശക്രമങ്ങൾ, ആരാധനക്രമങ്ങൾ, മുതലായവയുടെ പദ്യങ്ങൾ, ബൈബിളിനെ കുറിച്ചുള്ളകാര്യങ്ങൾ ഇവ പഠിപ്പിക്കേണ്ടത് അത്യാവശ്യമാണ്. കൂടാതെ മദ്യപാനം, പുകവലി മററു ദു:ശീലങ്ങൾ ഉള്ളവരെ ഒരു കാരണവശാലും വി. മദ്ബഹായിൽ ശുശ്രൂഷക്കായി നിയോഗിക്കരുതെ. ഓരോ പള്ളിയിലും ഇടവക മെത്രാപ്പോലീത്തായുടെ കല്പന പ്രകാരം മാത്രം ശുശ്രൂഷകരെ നിയോഗിക്കുന്നത് നല്ലതാണ്. അതോടൊപ്പം വൈദികരെപ്പോലെ അവരെയും സ്ഥലം മാററേണ്ടത് ആവശ്യമാണ്. അതൊടൊപ്പം ഓരോ പള്ളിയിലെയും പ്രധാന ശുശ്രൂഷകരെ തിരിച്ചറിയുന്നതിനുവേണ്ടി അവരുടെ വേഷത്തിൽ എന്തെങ്കിലും വ്യത്യാസം വരുത്തുന്നതു നല്ലതാണ്.

'കപ്യാർ' എന്നതിനു പകരം 'ബ്രദർ' എന്ന പേര് പൊതുജനങ്ങളുടെ ഇടയിൽ ഇനി പരത്തണമെങ്കിൽ ഇടവക മെത്രാപ്പോലീത്താമാർ മുഖേന മാത്രമേ സാധ്യമാകു. അതെങ്ങനെയെന്നു ചോദിച്ചാൽ കല്പന എഴുതുമ്പോൾ ''ബ്രദർ'' ഇന്നാരെ നിയോഗിച്ചിരിക്കുന്നു എന്നു കല്പനയിൽ ചേർത്താൽ മതിയാകും.

കൂടാതെ അവർ സേവനം അനുഷ്ഠിക്കുന്ന ഇടവകയിലെ മാനേജിംഗ് കമ്മററി അംഗത്തിൽ ഉൾപ്പെടുത്തിയിരിക്കണം. വിവാഹം, മാമോദിസാ ശവസംസ്ക്കാരം എന്നി രജിസ്ററുകളിൽ വൈദികനെപ്പോലെ അത് നടത്തിയ ശുശ്രൂഷക്കാരൻെറ പേരും, ഒപ്പും ചേർക്കുന്നത് നല്ലതായിരിക്കും.

പരി. സുന്നഹദോസ് ഇങ്ങനെ ഒരു ഉയർച്ച ഇവർക്കു കൊടുക്കുന്നു എങ്കിൽ അനേകം യുവാക്കളെ ദൈവിക വഴിയിലേയ്ക്കു കൊണ്ടുവരുവാനും ശുശ്രൂഷക്കാരുടെ ദൗർലഭ്യം നമ്മുടെ സഭയിൽ പരിഹരിക്കാനും കഴിയും. ഇതിനായി പരി. സുന്നദഹോസ് ശ്രദ്ധിക്കണം എന്നുള്ളതാണ് ഈ അവസരത്തിൽ പ്രത്യേകമായി ഓർമ്മിപ്പിക്കാനുള്ളത്. ഇതിൽനിന്നും സൽസ്വഭാവികളായ വിദ്യാഭ്യാസമുള്ളവരെ വൈദികരായി തിരെഞ്ഞെടുക്കുവാനും നമ്മുടെ സഭയ്ക്ക് സാധിക്കും. നമ്മുടെ സഭയിൽ ഒരു നിയമം കൂടി കൊണ്ടുവരുന്നത് നല്ലതാണ് കുറഞ്ഞത് 3 വർഷം എങ്കിലും ശുശ്രൂഷക്കാരനായി സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്ക് മാത്രമേ വൈദിക സെമിനാരിയിൽ അഡ്മിഷൻ നല്കാവു.

മേൽവിവരിച്ച കാര്യങ്ങൾ പരി: സുന്നദഹോസ് ശ്രദ്ധിക്കുമെന്നു പ്രത്യാശിക്കുന്നു. ഈ സംഗതികൾ ശ്രദ്ധിച്ചാൽ അനേകം യുവാക്കളെ ദൈവസന്നിധിയിലേക്ക് അടുപ്പിക്കാൻ കഴിയുമെന്നുള്ളതിനു യാതൊരു സംശയം ഇല്ല.

-o-

# വാർത്തകളും കുറിപ്പുകളും

## വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശക ക്യാമ്പ്

കുളിരിളം തെന്നലേകും അസ്തമയ സൂര്യന്റെ സ്മിതോജ്വല രശ്മികളേറ്റ് ശാന്തസുന്ദരമായ സായാഹ്നത്തിന്റെ വരവേൽപോടെ, ഗാംഭീര്യവും മനോഹാരിതയും ആദ്ധ്യാത്മികതയും മുറ്റി നിൽക്കുന്ന വിശാലമായ മാങ്ങാനം ക്രൈസ്തവാശ്രമത്തിൽ ഏഴാമത് പോസ്റ്റ് എസ്. എസ്. എൽസി. വിദ്യാഭ്യാസമാർഗ്ഗനിർദ്ദേശക ക്യാമ്പിന് അരങ്ങേറി. സ്കൂൾ ജീവിതത്തിന് വിരാമമിട്ട് കോളജിലേക്ക് പ്രവേശിക്കുവാൻ ഒരുമ്പെടുന്നവർക്കായി മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥിപ്രസ്ഥാനം ഒരുക്കിയതാണ് ഈ ക്യാമ്പ്.

അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ് തിരുമേനി തിരിനാളം തെളിയിച്ച് ക്യാമ്പ് ഉദ്ഘാടനം ചെയ്തു. പ്രസ്ഥാനം ജനറൽ സെക്രട്ടറി ജോൺ തോമസച്ചൻ അദ്ധ്യക്ഷത വഹിച്ചു.

സാമൂഹ്യപ്രതിബദ്ധതയും ശരീരത്തിന്റെയും മനസിന്റെയും ആത്മാവിന്റെയും വികാസവും ഒന്നിച്ചുകൊണ്ടുപോകുന്ന അവസ്ഥ പ്രാപിക്കലാണ് വിദ്യാഭ്യാസത്തിന്റെ മഹനീയ ലക്ഷ്യമെന്ന് ഉദ്ബോധിച്ച് ഫാ. ടി. ജെ. ജോഷ്വാ ക്ലാസെടുത്തു. മാത്തമാറ്റിക്സും, ഫിസിക്സും, കെമിസ്ട്രിയും, ബോട്ടണിയും, ഇംഗ്ലീഷും, സോഷ്യൽ സയൻസും, സെക്കന്റ് ലാഗ്വേജും എല്ലാം കോളജ് നിലവാരത്തിൽ എങ്ങനെയായിരിക്കാം എന്ന് മനസിലാക്കിതരുവാൻ പ്രഗത്ഭരും അർപ്പണബോധമുള്ളവരും ആയ അദ്ധ്യാപകരെ അണിനിരത്തിയിരുന്നു. വിദ്യാർത്ഥികളുടെ സജീവ പങ്കാളിത്തത്തോടെ വിദ്യാർത്ഥികളുടെ പ്രശ്നങ്ങളെപറ്റി വളരെ വ്യക്തമായും ലളിതമായും ഡോ ഏലിശുബാ മാത്യു ക്ലാസെടുത്തു. പി. സി. ഏലിയാ സാറിന്റെ കൗൺസിലിംഗ് മഹത്തരമായിരുന്നു. ഞാൻ യാതൊരു കഴിവും ഇല്ലാത്തവനാണെന്നും സ്വയമായിട്ട് ഒന്നും ചെയ്യുവാൻ കഴിയുകയില്ലെന്നും തെറ്റിദ്ധരിച്ച് മൂകതയുടെയും അലസതയുടെയും അടിത്തട്ടിലേക്ക് നീങ്ങുന്നവർക്ക് വഴികാട്ടിയായിരുന്നു ആ സന്ദേശം. സ്വന്തം സിദ്ധികളും നന്മയും സമയവും യഥായോഗ്യം പ്രയോഗിക്കുവാനും മറ്റുള്ളവരിലെ നന്മകൾ അംഗീകരിക്കുവാനും നമുക്കു കഴിയണം എന്നദ്ദേഹം പറഞ്ഞു.

മാങ്ങാനം ചാപ്പലിൽ നടന്ന ധ്യാനത്തിനു ആചാര്യ കെ. കെ. ചാണ്ടിയും, പ്രിയ ജേക്കബ്, സാബു ജോർജ്, ജേക്കബ് സഖറിയാ എന്നിവരും നേതൃത്വം നൽകി.

ക്യാമ്പംഗങ്ങൾ ദേവലോകം അരമനയിലേക്ക് തീർത്ഥയാത്ര നടത്തിയ ഓർമ്മയുടെ തീരത്തെ ശ്രേഷ്ഠമായ മുത്തുചിപ്പിയായി പരിലസിക്കുന്നു. പരിശുദ്ധ കാതോലിക്കാബാവായുടെയും ഒൻപത് തിരുമേനിമാരുടെയും സാന്നിദ്ധ്യം ഞങ്ങളെ വളരെ സ്വാധീനിച്ചു. ലക്ഷ്യബോധമുള്ളവരായിരിക്കണം വിദ്യാർത്ഥികളെന്നു പ.കാതോലിക്കാബാവാ ഉപദേശിച്ചു. വിദ്യാർത്ഥികളുടെ വിശപ്പും ദാഹവും മനസിലാക്കി അരമന മാനേജർ ടി. ജി. സഖറിയാ അച്ചൻ ചൂടുകാപ്പിയും പലഹാരങ്ങളും ഞങ്ങൾക്കായി ഒരുക്കിയിരുന്നു.

അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ് തിരുമേനി വിശുദ്ധ കുർബാനാനുഭവത്തിലേക്ക് നയിക്കുന്നതിനായി ധ്യാനപ്രസംഗം നടത്തി. ഞങ്ങൾ വിശുദ്ധ കുമ്പസാരം നടത്തി. വിശുദ്ധ കുർബാന അഭിവന്ദ്യ കൂറീലോസ് തിരുമേനിയിൽനിന്നു സ്വീകരിച്ചു. സമാപന സമ്മേളനത്തിൽ അലക്സാണ്ടർ കാരയ്ക്കൽ, ഫൊഫ. ജോൺ മാത്യു, സൂസൻ നൈനാൻ എന്നിവർ പ്രസംഗിച്ചു.

സംഗീതസാന്ദ്രമായ അന്തരീക്ഷം അന്താക്ഷരിയിലൂടെ നിലനിർത്തി വേർപിരിയുന്നതിനുള്ള ഞങ്ങളുടെ വേദനയെ പാട്ടുകളിൽ ലയിച്ചുചേർന്ന് ദുഃഖവും സങ്കടവും മൂകതയും മറന്ന് ആവേശത്തോടും താളത്തോടുംകൂടി സൃഷ്ടാവിന് സ്തുതി പറഞ്ഞ് ഞങ്ങൾ പാടിയപ്പോൾ സർവ്വസൃഷ്ടികളും ആ സംഗീതത്തിൽ അലിഞ്ഞുചേർന്നു. ഉത്സാഹവും ഉണർവ്വും ഞങ്ങളിൽ വന്നുചേർന്നു. ജീവിതത്തിലെ ഏറ്റവും നല്ല സന്ദർഭങ്ങളിൽ ഒന്നായിരുന്നു അത്.

–അനില പി. സഖറിയ, സജിലാ ജോർജ്

## ഭിലായിൽ വൈദികസെമിനാരി

ഭിലായ്: കേരളത്തിനു പുറത്ത് സഭയുടെ മിഷൻ പ്രവർത്തനങ്ങൾക്കായി കോട്ടയം ഓർത്തഡോക്സ് സെമിനാരിയുടെ സഹകരണത്തിൽ ഭിലായിൽ വൈദിക സെമിനാരി ആരംഭിക്കുന്നു.

മിഷൻ പ്രവർത്തനം ആഗ്രഹിക്കുന്ന ഡിഗ്രിയെങ്കിലും പാസായിട്ടുള്ളവർ അപേക്ഷിക്കണം. അപേക്ഷകൾ താഴെ കാണുന്ന വിലാസത്തിൽ എത്രയുംവേഗം അയയ്ക്കുക.

H. G. Dr. Stephanos Mar Theodosius,
Metropolitan of the Diocese of Calcutta,
St. Thomas Mission Centre, Kailash
Nagar, Bhilai M.P. 490001.

## ധ്യാനപംക്തി

(5–ാം പേജിൽനിന്നും തുടർച്ച)

ഇന്നത്തെ വായനയിൽ പരിശുദ്ധാത്മാവിനെതിരായിട്ടു നാം പറഞ്ഞു പോയേക്കാവുന്ന ദൂഷ്യങ്ങളും തന്നിമിത്തം ഉണ്ടാകുന്ന പാപങ്ങളെയും പററിയാണു കർത്താവു പ്രധാനമായി കൽപ്പിക്കുന്നത്. പരിശുദ്ധാതാമാവിനെതിരായി പറയുന്നവനോ ഒരു നാളും ക്ഷമ കിട്ടാതെ നിത്യശിക്ഷയ്ക്കു യോഗ്യനാകും.

ദൈവാത്മാവിന്റെ പ്രവർത്തനം സ്പഷ്ടമായി കണ്ടിട്ടും അതിനെ പിശാചിന്റെ പ്രവർത്തനമായി വ്യാഖ്യാനിക്കുന്നതു പരിശുദ്ധാത്മാവിനെതിരെയുള്ള മഹാപാതകവും പാപവുമാകുന്നുവെന്നു കർത്താവു വിവക്ഷിക്കുന്നു. ഇപ്രകാരം അറിഞ്ഞുകൊണ്ടും കരുതിക്കൂട്ടിയും പരിശുദ്ധാത്മാവിനെതിരായി പറയുന്ന പാപങ്ങളെപ്പററി അനുതപിക്കുമോ? കരുതിക്കൂട്ടി പറയുന്ന ഈ വക പാപങ്ങളെപ്പററി അനുതപിക്കാൻ പ്രയാസമാണ്. അതിനാൽ ദിവ്യശിക്ഷയിൽനിന്നും അങ്ങനെയുള്ള ആളുകൾക്ക് രക്ഷപ്പെടുവാൻ അസാദ്ധ്യം തന്നെയാണ്.

നാം പലപ്പോഴും പരിശുദ്ധാത്മാവിനെതിരായുള്ള പാപങ്ങൾക്ക് വിധേയരാണെന്നുള്ള വാസ്തവം വിസ്മരിച്ചുപോകാറുണ്ട്. യഥാർത്ഥമെന്നും ദൈവത്തിന്റെ പ്രവർത്തിയെന്നും അറിഞ്ഞതിനുശേഷം പിന്നെയും 'ഞാൻ പിടിച്ച മുയലിന് രണ്ടുകൊമ്പ്' എന്നുള്ള രീതിയിൽ ദുശാഠ്യം പിടിക്കുകയും വാദിക്കുകയും സത്യത്തിനുമേൽ ബോധിപ്പിക്കുകയും ചെയ്യുന്ന പതിവ് അഭിലഷണീയമല്ലെന്നും അതു ദൈവാത്മാവിനെതിരായുള്ള പാപമാകുന്നുവെന്നും നാം അറിഞ്ഞിരിക്കേണ്ടതാണ്.

'ചങ്കെടുത്തു കാണിച്ചാൽ ചെമ്പരത്തിപ്പൂ' വെന്നു പറയുന്നവർ ചുരുക്കമല്ല. പരിശുദ്ധാത്മാവിന്റെ പ്രവർത്തനം നാം സ്പഷ്ടമായി ഗ്രഹിക്കുകയും ഗ്രഹിച്ചുകഴിഞ്ഞാൽ എതിർപ്പു കൂടാതെ സമ്മതിക്കുകയും ചെയ്യേണ്ടതു നമ്മുടെ ധർമ്മമാകുന്നു.

### ജൂലൈ 30
### പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായറാഴ്ച

1 പത്രോ 2:4–10 (ശ്ളീഹാവായന)

കരിക്കട്ടയിലെ കോഹിനൂർ

നിരസിച്ചതിനെ ആദരിക്കേണ്ടിവരുന്ന ഘട്ടങ്ങൾ ലോകത്തിൽ പലതുണ്ട്. ഒരു തരത്തിൽ പറഞ്ഞാൽ ലോകത്തിലുണ്ടായിട്ടുള്ള മഹാരഥന്മാരെല്ലാംതന്നെ താണനിലയിൽനിന്നു ഉയർന്നിട്ടുള്ളവരാണ്. ആവിയന്ത്രം കണ്ടുപിടിച്ച വാട്ട്സ്" കേവലം ഒരു കൂലിക്കാരനായിരുന്നു. ജോർജ് സ്ററീഫൻസൺ ആദ്യം രണ്ടണ കൂലിക്കു കന്നുകാലികളെ നോക്കുന്ന ജോലിയിൽ ഏർപ്പെട്ടിരുന്നു. "ഫാരഡേ, കൊല്ലന്റെ പുത്രനായിരുന്നു. നെയ്ത്തുയന്ത്രം കണ്ടുപിടിച്ച ആക്കുറൈററ് ആദ്യം ക്ഷൗരകജോലിയിൽ ഏർപ്പെട്ടിരുന്നു. "ഫാരഡേ, കൊല്ലന്റെ പുത്രനായിരുന്നു. നെയ്ത്തു യന്ത്രം കണ്ടുപിടിച്ച ആക്കുറൈററ് ആദ്യം ക്ഷൗരകജോലിയിൽ ഏർപ്പെട്ടിരുന്നു. ഡേവി, ഒരു കമ്പൗണ്ടർ മാത്രമായിരുന്നു ഇംഗ്ലണ്ടിലെ ഇരുമ്പ് വ്യവസായത്തിന്റെ ആകാരമായ ബർമിംഗാമിന്റെ പിതാവെന്നു പേരുകേട്ട ബാഠട്ടൻ ഒരു കൂലിക്കാരന്റെ പുത്രനായിരുന്നു. ബ്രിട്ടീഷ് പ്രധാനമന്ത്രിയായിരുന്ന മക്ഡൊണാൾഡ് മുക്കുവനായിട്ടാണ് ജീവിതമാരംഭിച്ചത്. മുസോളിനി, കൊല്ലന്റെ പുത്രനാണ് കമാൽ പാഷായുടെ അച്ഛൻ ഒരു ചുങ്കം ശിപായിയായിരുന്നു. ഇന്നു ലോകത്തിന്റെ നാനാഭാഗത്തും ഉന്നതസ്ഥാനങ്ങളെ അലങ്കരിക്കുന്ന പലരും ഈ വിധത്തിൽ നിസാരസ്ഥാനങ്ങളിൽ നിന്ന് ഉയർന്നിട്ടുള്ളവരല്ലേ. ബുദ്ധമതമൊഴിച്ചുള്ള മതങ്ങളുടെ സ്ഥാപകന്മാരെല്ലാംതന്നെ എളിയ നിലയിൽനിന്നും ഉയർന്നിട്ടുള്ളവരാണ്. ഒന്നിനെയും നിസാരമെന്നു നാം കരുതരുതെന്നുള്ള മഹൽതത്വമാണ് ഈ അനേക സാക്ഷികളിൽനിന്നും നാം പഠിക്കേണ്ടത്. പത്രോസിനുണ്ടായ ദർശനം ഈ തത്വത്തെ തന്നെ സ്ഥാപിക്കുന്നു 'ദൈവം ശുദ്ധീകരിച്ചത് നീ മലിനമെന്ന് വിചാരിക്കരുത്.' പൗലൂസ് ശ്ളീഹായും ഇതുതന്നെ സാക്ഷിക്കുന്നു. യാതൊന്നും സ്വതവെ മലിനമല്ലെന്നു കർത്താവായ യേശുവിൽ അറിഞ്ഞും ഉറച്ചുമിരിക്കുന്നു. (റോമ. 14:14) ഗിരിപ്രഭാഷണത്തിൽ നീ കൊലചെയ്യരുതെന്നുള്ള പഴയ നിയമ കൽപ്പനയെ പുതിയ നിയമത്തിന്റെ പ്രകാശത്തിൽ കർത്താവ് വ്യാഖ്യാനിക്കുന്നത് ഇപ്രകാരമാണ്. 'ഞാനോ നിങ്ങളോടു പറയുന്നത്. സഹോദരനോട് കോപിക്കുന്നവനെല്ലാം ന്യായവിധിക്കു യോഗ്യനാകും. അഗ്നിനരകത്തിനു യോഗ്യനാകും. യാതൊന്നിനെയും നിസാരമെന്നു കരുതുന്നത് ക്രിസ്തുവിന്റെ ഉപദേശത്തിനു വിരുദ്ധമാകുന്നു.

പിറവിയിലെ കുരുടനായി ജനിച്ച മനുഷ്യനും നമ്മുടെ കർത്താവിന്റെ ദൃഷ്ടിയിൽ ദൈവമഹത്വം വെളിപ്പെടുത്തുവാനായി സൃഷ്ടിക്കപ്പെട്ട് ചുങ്കക്കാരുടേയും പാപികളുടേയും സ്നേഹിതനായി കർത്താവു ലോകത്തിൽ സഞ്ചരിച്ചു. ക്രിസ്തുവിൽ യഹൂദനെന്നോ യവനനെന്നോ അടിമയെന്നോ സ്വതന്ത്രനെന്നോ പുരുഷനെന്നോ സ്ത്രീയെന്നോ ഉള്ള വ്യത്യാസമില്ല. സാധുക്കളും താണവരും ദൈവരാജ്യത്തിൽ കുറേക്കൂടി എളുപ്പത്തിൽ പ്രവേശിക്കുന്നു. ജാതിഭ്രഷ്ടരായ ശമരിയാക്കാരോടും താൻ സഹിഷ്ണതയോടെ വർത്തിക്കുന്നു. എല്ലാവനേയും രക്ഷിക്കുക എന്നതാകുന്നു ദൈവോദ്ദേശം. ആ പരിപാടിയിൽ കേവലം മുടിയനായ പുത്രനും തള്ളപ്പെട്ടിരിക്കുന്ന പാപിക്കും ആശയുണ്ട്. നിസാ

രമായി കരുതപ്പെട്ടിരുന്ന ശിശുക്കളുടെ സ്വഭാവമാണ് ക്രിസ്ത്യാനികൾക്ക് മാതൃകാലോകം. പൂർവകാലം മുതൽ വിഗണിച്ചിരുന്ന സ്ത്രീലോകത്തെ കർത്താവ് ആദരിക്കുന്നു. അവരോടു താൻ സ്നേഹത്തോടും ദയവോടും പെരുമാറിയിരുന്നു.

ആകയാൽ നാം എന്തു ചെയ്യേണ്ടിയിരിക്കുന്നു? ഒന്നിനേയും നിസാരമായി കരുതരുത്. ഇന്നു നാം അവഗണിച്ചു തള്ളുന്നത് നാളെ കോണിന്റെ മൂലക്കല്ലായി ഭവിച്ചേക്കാം. ബ്രിട്ടീഷ് മഹാരാജാവിന്റെ കിരീടത്തെ അലങ്കരിക്കുന്ന ജഗൽ പ്രസിദ്ധമായ കോഹിനൂർ രത്നം അപഗ്രഥനം ചെയ്തുനോക്കുമ്പോൾ കേവലം കരിക്കട്ട മാത്രമാകുന്നു.

## ആഗസ്റ്റ് 6
## പെന്തിക്കോസ്തിക്കുശേഷം ഒമ്പതാം ഞായറാഴ്ച

(മറുരൂപപ്പെരുനാൾ — കൂടാരപ്പെരുനാൾ)

ലൂക്കോ 14:7–11

(ഒമ്പതാം ഞായറാഴ്ചയുടെ ഏവൻഗേലിയോൻ)

### നിയന്ത്രണാധീനമായ ജീവിതം

കർത്താവു ശിഷ്യാഗ്രഗണ്യന്മാരായ പത്രോസിനേയും യോഹന്നാനേയും യാക്കോബിനേയും കൂട്ടിക്കൊണ്ടു പ്രാർത്ഥിപ്പാൻ മലയിൽ കയറിപ്പോയി. പ്രാർത്ഥിക്കുമ്പോൾ താൻ മറുരൂപപ്പെട്ടു. തന്റെ മുഖത്തിന്റെ ഭാവം മാറി. ഉടുപ്പു പ്രഭാപൂരം ചൊരിയുന്ന ശുഭ്രവർണ്ണമായിത്തീർന്നു. മൃതസങ്കേതത്തിൽനിന്ന് ആഗതരായ മോശയും ഏലിയാവും തന്നോടു സംസാരിച്ചുകൊണ്ടിരുന്നു. ദൈവസാന്നിദ്ധ്യ സൂചകമായ ഒരു മേഘം അവരെ എല്ലാവരേയും ആവരണം ചെയ്തു. മേഘത്തിൽനിന്നു പിതാവിന്റെ ശബ്ദവും ഉണ്ടായി. ദൈവീക സാമീപ്യത്തിലും പരിശുദ്ധന്മാരുടെ സംസർഗത്തിലും എന്തെന്നില്ലാത്ത ആഹ്ലാദം ഉത്ഭൂതമായി അവർ മതിമറന്നു. പറയുന്നതെന്താണെന്നുതന്നെ ചിന്തിക്കാതെ സംസാരിക്കാൻ തുടങ്ങി. പത്രോസിനു ആനന്ദാനുഭവത്തിൽനിന്നു വിരമിക്കുന്നതിനു സമ്മതമില്ലാതെ ദിവ്യസംസർഗത്തിൽ തുടർന്നു ജീവിക്കത്തക്കവണ്ണം കൂടാരമടിച്ചു അവിടെത്തന്നെ താമസിക്കുന്നതിന് ആഗ്രഹമുദിച്ചു. അതുവരെ അനുഭവിച്ചിട്ടില്ലാത്ത ഒരു ആഹ്ലാദവും ആനന്ദവുമത്രെ അവർക്കു ലഭ്യമായത്.

സ്വർഗരാജ്യത്തിൽ ഒരു ഭക്തൻ അനുഭവിക്കേണ്ട ആനന്ദത്തിന്റെ ഒരു ബാഹ്യപ്രകടനമാണ് മറുരൂപമായി കണ്ടത്. അത് പിതൃപുത്രവിശുദ്ധാത്മക്കളോടും മൃതരായ സിദ്ധന്മാരോടും കൂടെയുള്ള സഹവാസംമൂലം സിദ്ധമാകുന്ന ആഹ്ലാദമാകുന്നു അത് അനുഭവിക്കുന്ന ഒരുവന് വിട്ടുപിരിയാൻ മനസുതോന്നാത്ത സ്വർഗാനുഭൂതിയത്രേ. അത് നമുക്ക് എവിടെനിന്നു സംസിദ്ധമാകും.

സ്വർഗരാജ്യം എന്താകുന്നു? പിതാവും പുത്രനും വിശുദ്ധാത്മാവുമായും പരേതരായ പരിശുദ്ധന്മാരുമായുള്ള സംസർഗം എവിടെ സംസിദ്ധമാകുന്നുവോ അവിടെ സ്വർഗരാജ്യമുണ്ട്. സ്വർഗരാജ്യം ഒരു ആത്മീയാനുഭവമാകുന്നു. അതു പരിശുദ്ധ സഭയിൽ തന്നെയുള്ള അനുഭവമാണ്. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ഒരുവൻ മാമ്മോദീസാ മുങ്ങുമ്പോൾ അവൻ ത്രിത്വത്തിന്റെ സംസർഗത്തിലേയ്ക്കു വന്നുചേരുന്നത്. നിത്യജീവനുള്ള പുത്രനുമായിട്ടു ഒന്നായിത്തീർന്നിരിക്കുന്നതിനാൽ മരണത്തിനുള്ള ബന്ധത്തെ വേർപെടുത്തുവാൻ കഴിയില്ല. അതിനാൽ മരിച്ചുപോയവരും ജീവനോടുകൂടിയിരിക്കുന്നവരും ഒരുപോലെ

ക്രിസ്തുവിൽ സജീവമായിരിക്കും. ഈ സംസർഗത്തിൽ പത്രോസ്, യാക്കോബ്, യോഹന്നാൻ എന്നീ ഭൗമികരെപ്പോലെതന്നെ മോശ, ഏലിയ എന്നിവരെപ്പോലെ ലോകം വിട്ടവരായ സിദ്ധന്മാരുമുണ്ട്. രക്ഷയുടെ ഏകമദ്ധ്യസ്ഥനായ ക്രിസ്തുവിനോട് ജീവനുള്ളവരായ പത്രോസിനെപ്പോലെതന്നെ മരിച്ചവരായ മോശയും ഏലിയായും സംഭാഷിച്ചുകൊണ്ടിരിക്കുന്നു. മരിച്ചവർ മൗനത്തിലേക്കല്ല പോകുന്നത്. മരിച്ചവർ സജീവമായിത്തന്നെ സ്ഥിതിചെയ്യും. അവരുടെ സംസർഗത്തിൽ ശിഷ്യന്മാർക്കുണ്ടായപോലെ നമുക്ക് ആനന്ദാനുഭവമുണ്ടാകുന്നു. സഭ മരിച്ചവരേയും ജീവനുള്ളവരേയും ഉൾക്കൊള്ളുന്നു. ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിൽ ജീവനുള്ളവരെപ്പോലെതന്നെ മരിച്ചവരും സജീവമായിരിക്കുന്നു. എന്നാൽ സിദ്ധസംസർഗംമൂലം ആ ശിഷ്യന്മാരെപ്പോലെ നാം പുളകിത ഗാത്രന്മാരാകുന്നുണ്ടോ? അങ്ങനെയുള്ള ആനന്ദസൗഭാഗ്യങ്ങൾക്കായി നാം ആഗ്രഹിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നുണ്ടോ? ഒരു ശബത്തുനാളിൽ പരീശപ്രമാണികളിലൊരുത്തന്റെ വീട്ടിൽ യേശുതമ്പുരാൻ ഭക്ഷണത്തിനു ക്ഷണിക്കപ്പെട്ടിരുന്നു. ശബത്തുനാളിലെ സൽക്കാരങ്ങൾക്കായി യഹൂദന്മാർ പ്രത്യേകം വിരുന്നുകാരെ ക്ഷണിക്കുക പതിവായിരുന്നു. മററു ദിവസങ്ങളെ അപേക്ഷിച്ച് അന്നേദിവസം വിഭവങ്ങളും വർദ്ധിച്ചിരുന്നു.

മഹോദരമുള്ള ഒരു മനുഷ്യൻ തദവസരത്തിൽ ആഗതനായിരുന്നു അവനോടു കർത്താവിനു അനുകമ്പതോന്നി അവനെ സൗഖ്യമാക്കി. സദ്യയ്ക്കു മുമ്പായിരുന്നു എന്നു തോന്നുന്നു രോഗിയായ ഈ മനുഷ്യനെ സൗഖ്യമാക്കിയത്. സദ്യ ആരംഭിച്ചപ്പോൾ അതിനെക്കാൾ വലിയ ഒരു മഹോദരമാണ് സദസ്യർ വെളിപ്പെടുത്തിയത്. പ്രാധാന്യമേറിയ ഇരിപ്പടങ്ങളിൽ പെട്ടെന്ന് ആസനസ്ഥരാകുന്നതിനുള്ള ഒരു വലിയ തിക്കും തിരക്കും അവിടെ പ്രത്യക്ഷമായി. അയോഗ്യമായ ഈ അമ്പരപ്പുകണ്ടിട്ട് കർത്താവിന് അസുഖംതോന്നി. ഒരു ഗുണദോഷ രൂപേണ ആഗതരായിരുന്നവരെ താൻ ശാസിച്ചു. 'തന്നെത്താൻ ഉയർത്തുന്നവൻ എല്ലാം താഴ്ത്തപ്പെടും. തന്നത്താൻ താഴ്ത്തുന്നവനെല്ലാം ഉയർത്തപ്പെടും. ഇതായിരുന്നു തന്റെ ഗുണദോഷത്തിന്റെ മാതൃകാപാഠം.

ഒരു സദ്യയ്ക്കു ക്ഷണിക്കുമ്പോൾ വിരുന്നുകാരുടെ യോഗ്യത അനുസരിച്ച് വീട്ടുകാരൻ ഇരിപ്പിടങ്ങൾ സജ്ജീകരിച്ചിരിക്കും. പ്രാധാന്യമർഹിക്കുന്നവർക്കു പ്രത്യേകമായ സ്ഥാനങ്ങൾ തയ്യാറാക്കിയിരിക്കും. അതിനെ വകവയ്ക്കാതെ ആസനസ്ഥരാകുന്നവർ പലപ്പോഴും ഇളിഭ്യരാകുന്നതിന് ഇടയാകും. അതിഥികളുടെ സമക്ഷം പ്രധാനസ്ഥാനം സ്വയം അവലംബിച്ച ഒരുവൻ അതിനെ വിട്ട് മറെറാന്നിലേയ്ക്കു പോകുന്നതിനിടയാകുന്നത് ആക്ഷേപാർഹമാകുന്നു. നേരെ മറിച്ച് അപ്രധാന സ്ഥാനത്ത് ഇരിക്കുന്ന ഒരുവൻ ആതിഥേയന്റെ നിർദ്ദേശ പ്രകാരം ആ സ്ഥാനംവിട്ടു മുഖ്യതയുള്ള മറെറാരു സ്ഥാനത്തേയ്ക്ക് മാറിയിരിക്കുന്നതു മാനമാകുന്നു. അതിനാൽ വിരുന്നുഭവനങ്ങളിൽ മുഖ്യാസനങ്ങൾക്കായുള്ള ആകാംക്ഷ അയോഗ്യമാണ്. അതിനെക്കാൾ നല്ലതു താണസ്ഥലങ്ങളെ അപേക്ഷിക്കുകയാകുന്നു അപ്പോൾ എല്ലാവന്റെയും സമ്മതത്തോടുകൂടിതന്നെ അവനവനു ലഭിക്കേണ്ട സ്ഥാനങ്ങൾ ലഭിക്കാതിരിക്കുകയില്ല.

സംസ്ക്കാരമാർജിച്ചിട്ടുള്ളവൻ സദ്യകളിലാകട്ടെ പള്ളികളിലാകട്ടെ മീററിംഗുകളിലാക്കട്ടെ അയോഗ്യവും അവിവേകവുമായ പെരുമാററങ്ങൾക്കു വിധേയനാകുകയില്ല. ഫലം കൊണ്ടും വൃക്ഷം തിരിച്ചറിയുവാൻ കഴിയും. നമ്മുടെ വർത്തനരീതികൾകൊണ്ട് പ്രകടമാകുന്ന താഴ്മ, സൗമ്യത, ദീർഘക്ഷമ ആത്മനിയന്ത്രണം ഇവയത്രെ നമ്മെ ആഭിജാത്യമുള്ളവരും സംസ്ക്കാരസമ്പന്നരുമായി പരിഗണിക്കുന്നതിന് ഇടയാക്കുന്നത്. നമ്മുടെ അഹങ്കാരവും സ്ഥാനമാനമോഹങ്ങളും ക്ഷമകേടും നമ്മുടെ സംസ്ക്കാരരാഹിത്യവും കുലശ്രേഷ്ഠതാവിഹീനത്വവും അവിവേകവുമത്രേ പ്രത്യക്ഷപ്പെടുത്തുന്നത്.

## ആഗസ്ററ് 13

## കൂടാരപെരുന്നാളിനുശേഷം ഒന്നാം ഞായറാഴ്ച

മത്താ 21:28–32 (ഏവൻഗേലിയോൻ)

യഥാർത്ഥമായ ആനന്ദാനുഭൂതി

സഭയുടെ അംഗങ്ങളെന്നനിലയ്ക്ക് നാം എത്ര സന്തോഷം അനുഭവിക്കേണ്ടവരാണ് ആ പദവിയിലേക്ക് നാം പ്രവേശിച്ചിട്ടുണ്ടോ? ഇന്നത്തെ വായനയിലെ പിതാവിന്റെ മക്കളിൽ രണ്ടാമത്തെവനെപ്പോലെ സഭയാകുന്ന മുന്തിരിത്തോട്ടത്തിൽപോയി വേല ചെയ്യാമെന്നു സമ്മതം നൽകിയിട്ടുള്ളവരാണ് നാം എന്നാൽ അവനെപ്പോലെ പോയിട്ടില്ലതാനും. നാം ക്രിസ്ത്യാനികളായി തീർന്നപ്പോൾ ക്രിസ്തീയ മുന്തിരി വിളയിൽ വേല ചെയ്യുന്നതിന് വാഗ്ദത്തം ചെയ്തിട്ടില്ലയോ? ഒന്നാമത്തെ മകനാകട്ടെ പോകുവാൻ കഴിയുകയില്ലെന്ന് ആരംഭത്തിൽ പ്രസ്താവിച്ചെങ്കിലും പിന്നീട് അനുതപിച്ച് പിതാവിന്റെ ഇഷ്ടം നിറവേററുകയത്രെ ചെയ്തത്. മുടിയനായ പുത്രൻ അനുതപിച്ച് തിരിച്ചുവന്നു. പിതാവിന്റെ ഭവനത്തിലെ ആനന്ദത്തിന് അവൻ ഭാഗഭാക്കായിത്തീർന്നു. അവന്റെ മൂത്ത സഹോദരൻ ആദിമുതൽ പിതാവിനെ ബാഹ്യമായി തൃപ്തിപ്പെടുത്തുന്നതിന് ശ്രമിച്ചവനത്രേ എങ്കിലും പിതൃഭവനത്തിൽ നടത്തിയ വിരുന്നിലെ ആനന്ദം അനുഭവിക്കാതെ അവൻ പടിക്കുവെളിയിൽ നിൽക്കുകയാണു ചെയ്തത്.

നാം എവിടെ നിൽക്കുന്നു? സ്വർഗരാജ്യത്തിലെ ആനന്ദത്തിൽ മുടിയനായ പുത്രനെപ്പോലെ നാമും പങ്കാളികളോ? അതോ അവന്റെ മൂത്ത സ

## സമുദായക്കേസ്

(6–ാം പേജിൽനിന്നും തുടർച്ച)

ഇവിടുത്തെ മെത്രാന്മാർതന്നെ തെരഞ്ഞെടുക്കുകയും പാത്രിയർക്കീസിന്റെ സഹകരണം കൂടാതെ ഇവിടുത്തെ മേല്പ്പട്ടക്കാർ അദ്ദേഹത്തെ കാതോലിക്കായായി അവരോധിക്കുകയും ചെയ്തിട്ടുള്ളതാണ്. A 19 കൽപ്പന (പാത്രിയർക്കീസ് കൊടുത്ത സ്വീകരണ കൽപ്പന) പുറപ്പെടുവിച്ച യാക്കോബ് പാത്രിയർക്കീസ് പാത്രിയർക്കീസായി വാഴിക്കപ്പെടുന്നതിനുമുമ്പ് ഇൻഡ്യയിലെ പാത്രിയർക്കാ ഡലിഗേററ് ആയിരുന്നു എന്നും വളരെ കൊല്ലങ്ങൾ അദ്ദേഹം സമുദായക്കേസ് നടത്തിക്കൊണ്ടിരുന്നു എന്നുള്ളതും ഒട്ടും അപ്രധാനമല്ല. അങ്ങനെയെങ്കിൽ അങ്ങനെ സ്വീകരിച്ച് അംഗീകരിച്ചപ്പോൾ അദ്ദേഹം അതുമൂലം അബ്ദുൽ മിശിഹാ പാത്രിയർക്കീസ് 1912–ൽ A–14 കൽപ്പനപ്രകാരം പുനഃസ്ഥാപിച്ച കാതോലിക്കോസിനെ 1934 ലെ ഭരണഘടനയിൽ വിശദപ്പെടുത്തി സ്ഥിരപ്പെടുത്തിയിട്ടുള്ള പ്രകാരംതന്നെ സ്വീകരിക്കുകയായിരുന്നു എന്ന് അനുമാനിക്കുന്നത് ന്യായയുക്തമാണ്.' എന്നും പറയുന്നുണ്ട്.

ആ സ്ഥിതിക്ക് കാനോനെപ്പററി തീരുമാനിക്കേണ്ട ആവശ്യമില്ല എന്നു പറയുമ്പോൾ പാത്രിയർക്കീസിന് കാതോലിക്കായും ആയുള്ള ബന്ധം ഭരണഘടനയിൽ പറയുന്ന കാനോൻ അനുസരിച്ചാണെന്ന് അവിതർക്കിതമാണ്. അതുമൂലം മററുതരത്തിൽ അതേപ്പററിതീരുമാനിക്കേണ്ടതില്ല എന്ന് കോടതി കണ്ടു. പാത്രിയർക്കാ കാതോലിക്കാ ബന്ധം സംബന്ധിച്ചാണ് ഇരു കാനോനുകളും തമ്മിൽ വ്യത്യാസമുള്ളത്.

2 കാതോലിക്കോസിന്റെ അധികാരങ്ങളും കർത്തവ്യങ്ങളും A 14ൽ (അബ്ദൽ മിശിഹായുടെ കൽപ്പന) എടുത്തു പറഞ്ഞിട്ടുണ്ട്. കൂടാതെ 1958–ലെ സുപ്രീംകോടതി വിധിയ്ക്ക് ശേഷമുള്ള അവരുടെ പ്രവർത്തികളും നടപടികളും മൂലം ഈ കേസിലെ പ്രതികൾക്ക് (പാത്രിയർക്കീസ് ഗ്രൂപ്പിൽപെട്ടവർ) A14 അക്കത്തേയോ കാതോലിക്കേററിന്റെ പുനഃസ്ഥാപനത്തിന്റെ സാധുതയേയോ ഇപ്പോൾ ചോദ്യം ചെയ്യാവുന്നതല്ല. A–14 അക്കത്തിൽ പറയുന്ന കാതോലിക്കോസിന്റെ അധികാരവും, അവകാശവും പാത്രിയർക്കീസുമായുള്ള ബന്ധവും വിപുലപ്പെടുത്തി വിശദീകരിച്ച് 1934–ലെ ഭരണഘടനയിൽ സ്ഥിരീകരിച്ചിട്ടുള്ളതായി കോടതി എടുത്തുപറഞ്ഞിട്ടുണ്ട്. അതുകൊണ്ട് പാത്രിയർക്കീസിന് മലങ്കരസഭയോട് ഭരണഘടനാനുസൃതമായ ബന്ധമല്ലാതെ മററു തരത്തിലുള്ള അധികാരങ്ങളോ അവകാശങ്ങളോ മലങ്കരസഭയിൽ ഇല്ലന്നുള്ളത് വ്യക്തമാകുന്നുണ്ട്, മറിച്ചുള്ള വാദം അർത്ഥശൂന്യമാണ്.

3 മറെറാരധികാരകേന്ദ്രം പാത്രിയർക്കീസ് തന്നെ ഇൻഡ്യയിൽ സൃഷ്ടിച്ചതിന്റെ വെളിച്ചത്തിൽ അതിനുശേഷം പാത്രിയർക്കീസുതന്നെ ഏകപക്ഷീയമായി അധികാരവിനിയോഗം നടത്തത്തക്കതല്ല എന്ന് തീരുമാനിക്കുന്നത് ന്യായയുക്തമാണ് എന്ന് പറഞ്ഞശേഷം കോടതി 'ഇപ്പോൾ മെത്രന്മാരെ വാഴിക്കുന്നതിനുള്ള പാത്രിയർക്കീസിന്റെ അധികാരം 1934–ലെ ഭരണഘടനയ്ക്ക് വിധേയമാണ് എന്നു വ്യക്തമാക്കുന്നു. പാത്രിയർക്കീസിന് മലങ്കര സഭയ്ക്ക് മെത്രാന്മാരെ വാഴിക്കുന്നതിനുളള വ്യവസ്ഥകൾ സഭാ

---

ഹോദരനെപ്പോലെ സ്വർഗരാജ്യത്തിലിരിക്കുമ്പോൾ അതിനു വെളിക്കു സ്ഥിതിചെയ്യുന്നുവോ? "ചുങ്കക്കാരും വേശ്യമാരും നിങ്ങൾക്കു മുമ്പായി സ്വർഗരാജ്യത്തിൽ കടക്കുന്നു.' പാപികളെന്ന് യഹൂദന്മാരാൽ പരിഗണിക്കപ്പെട്ടിരുന്ന ചുങ്കക്കാരായ മത്തായിയും സക്കായിയും ദൈവരാജ്യത്തിൽ കടന്നു വിരുന്നുകൾ കഴിച്ചു. സന്തോഷിക്കുന്നു. പാപിനിയായ മഗ്ദലന മറിയാമും ക്രിസ്തുരാജ്യത്തിൽ സന്തോഷമനുഭവിക്കുന്നു.

നമുക്ക് സ്വർഗീയ സന്തോഷം ലഭിച്ചിട്ടുണ്ടോ? പൗലൂസ് ശ്ലീഹായെപ്പോലെ നാം ലോകത്തിൽ ജീവിക്കുമ്പോൾതന്നെ മൂന്നാം സ്വർഗത്തിൽ വിഹരിക്കുന്നുണ്ടോ? ശിഷ്യന്മാർക്കു മറുരൂപ മലയിൽവച്ചുണ്ടായ സന്തോഷം ലഭിക്കുന്നതിന് നമുക്ക് ആഗ്രഹമുണ്ടോ? ഉണ്ടെങ്കിൽ ദൈവിക സംസർഗത്തിലും മരിച്ചുപോയ പരിശുദ്ധന്മാരുടെ സംസർഗത്തിലും ആയിത്തീരുവാനായി പരിശ്രമിക്കുക. വി. കുർബാനയുടെ മറുരൂപ മലയിലെപ്പോലുള്ള അനുഭവം നമുക്കുണ്ടാകേണ്ടതാണ്. സാന്നിദ്ധ്യബോധത്തോടും ആത്മീയ കണ്ണുകളോടുംകൂടി വി. കുർബാനയിൽ സംബന്ധിക്കുന്ന എല്ലാവനും ഈ അനുഭവമുണ്ടാകുന്നു. വി. മദ്ബഹ താബോർ മലയ്ക്കു സമമാകുന്നു. അവിടെ ദൈവം സന്നിഹിതനായിരിക്കുന്നു. ദൈവമാതാവു തുടങ്ങിയുള്ള സകല പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും സാന്നിദ്ധ്യമവിടെയുണ്ട്. മാലാഖമാരുടെ വൃന്ദങ്ങളും ബലിപീഠത്തിന് ചുററുമായി അണിനിരക്കുന്നു. ഈ ദിവ്യസംഘത്തിന്റെ സാന്നിദ്ധ്യത്തെ നാം സ്മരിക്കുകയും അവരുടെ സംസർഗത്തിൽ പങ്കാളികളാകുന്നതിനു ശ്രമിക്കയും ചെയ്താൽ നമുക്കുണ്ടാകുന്ന സ്വർഗീയസുഖം നിസീമമായിരിക്കും. ലോകത്തിൽ ജീവിക്കുമ്പോൾതന്നെ മറുരൂപ മലയിലെ അനുഭവം വി. കുർബാന നമുക്കു ദാനം ചെയ്യുന്നതാണ്.

ഈ അനുഭവം വി. കുർബാനയിൽ മാത്രമോ നമുക്കു സംസിദ്ധമാകേണ്ടത്? നമ്മുടെ ആരാധനാ വേളകളിലും പ്രാർത്ഥനാ വേളകളിലും എല്ലാ ദൈവസംസർഗവും പരിശുദ്ധ സംസർഗവും നമുക്കുണ്ടെന്നുള്ള കാര്യം നാം വിസ്മരിച്ചു കളയരുത്. ദൈവസാന്നിദ്ധ്യബോധത്തോടെ സംബന്ധിക്കുന്നെങ്കിൽ അവയിലെല്ലാം താബോർ മലയിലെ അനഭവം നമുക്കുണ്ടാകേണ്ടതാണ്. 

ഭരണഘടനയിലില്ല. ആകയാൽ കാതോലിക്കോസ് ആവശ്യപ്പെടുന്നു എങ്കിൽമാത്രം പാത്രിയർക്കീസിന് മലങ്കരയിലേക്ക് മെത്രാൻമാരെ വാഴിക്കാമെന്ന് വന്നേക്കാം എന്നുമാത്രം കരുതാവുന്നതാണ്.

4 തുടർന്ന് കോടതി താഴെ പറയുന്ന പ്രകാരം നാലാമതായി തീരുമാനിച്ചിട്ടുണ്ട് 'കാതോലിക്കേററ് പുനഃസ്ഥാപിച്ച A–14 അക്ക കൽപ്പന ഉണ്ടായതുമൂലവും 1934-ലെ ഭരണഘടന അംഗീകരിച്ചതുമൂലവും പാത്രിയർക്കീസിന്റെ അധികാരം ശൂന്യതയിലേക്ക് 'Vanishing point' എത്തത്തക്കവണ്ണം കുറയ്ക്കപ്പെട്ടിരിക്കുകയാണ്. എന്നിരുന്നാലും അദ്ദേഹം മലങ്കരസഭ ഉൾപ്പെട്ട സിറിയൻ സഭയുടെ പ്രധാന തലവൻ ആയിരിക്കും. പാത്രിയർക്കീസ് ഒരിക്കലും ലൗകീക അധികാരങ്ങൾ കൈയാളുകയുണ്ടായിട്ടില്ലെങ്കിലും അദ്ദേഹം ആത്മീയമായി കാതോലിക്കോസിനെക്കാൾ മുൻപനാണ്.'

ഈ കേസിലെ പ്രതികൾ (പാത്രിയർക്കാ അനുകൂലികൾക്ക്) പാത്രിയർക്കീസ്തന്നെ സൃഷ്ടിച്ച മലങ്കര അസോസിയേഷൻ പാസാക്കിയ 1934–ലെ ഭരണഘടനയുടെ നിയമപ്രാബല്യമോ സാധുതയോ 1958-ലെ സുപ്രീംകോടതി വിധിയ്ക്കുശേഷമുണ്ടായ പ്രവർത്തനങ്ങളുടെയും വെളിച്ചത്തിൽ ചോദ്യം ചെയ്യുന്നതിന് അർഹതയില്ല.

6 A–14 അക്ക കൽപ്പന പ്രകാരമുള്ള കാതോലിക്കേററിന്റെ പുനഃസ്ഥാപനവും സാധുതയും പാത്രിയർക്കീസ് അംഗീകരിക്കുകയും അതു സംബന്ധിച്ച് അവർക്കുള്ള സകലവിധ ആക്ഷേപങ്ങളും പിൻവലിക്കയും ഉപേക്ഷിക്കയും ചെയ്തിട്ടുണ്ട്. ഈ കേസിലെ പ്രതികൾ ഉൾപ്പെടെ പാത്രിയർക്കീസ് ഗ്രൂപ്പിൽപ്പെട്ട പല അംഗങ്ങളും ഭരണഘടന സ്വീകരിക്കയും അതനുസരിച്ച് പ്രവർത്തിക്കാമെന്ന് പ്രതിജ്ഞ എടുത്തിട്ടുള്ളവരുമാണ്. ഇനി അവർക്ക് പിൻതിരിഞ്ഞ് ഇവയെ ചോദ്യം ചെയ്യാവുന്നതല്ല.

ബഹുമാനസൂചകമായി കാതോലിക്കോസ് അദ്ദേഹത്തിന്റെ പേരിനോടു ചേർന്ന് ഉപയോഗിക്കുന്ന 'ഹേളിനസ്' എന്ന പദത്തേയും കിഴക്കിന്റെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന എന്ന വിശേഷണത്തേയും സ്വീകരണ കൽപ്പനയിൽ കാതോലിക്കോസ് പാത്രിയർക്കീസിനെ സ്വീകരിച്ചതിനെയും പററിയുള്ള ആക്ഷേപങ്ങൾ മലങ്കര സുന്നഹദോസിന്റെ കാനോനികക്ഷണം സ്വീകരിച്ച് പാത്രിയർക്കീസ് ഇവിടെ വന്ന് 1964 മെയ് 22–ാം തീയതി കാതോലിക്കോസിനെ വാഴിച്ചതോടു കൂടി പിൻവലിച്ച് ഉപേക്ഷിച്ചതായി പരിഗണിക്കണം കൂടാതെ മേൽപ്പടി വാഴ്ചയ്ക്കു മുമ്പായി പാത്രിയർക്കീസിന്റെയും കാതോലിക്കോസിന്റെയും അധികാരപരിധി ക്ളിപ്തപ്പെടുത്തി തീരുമാനം എടുത്തു എന്നതു പ്രത്യേകം ശ്രദ്ധേയമാണ് എന്നും കോടതി പറയുന്നു.

ഇവയിൽ നിന്നും 1964ശേഷം പാത്രിയർക്കീസും കാതോലിക്കോസും പ്രത്യേകം അധികാര സീമകളുള്ള സ്വതന്ത്ര ഭരണാധികാരികളാണെന്ന് വ്യക്തമാണ്. ഇനിയും പാത്രിയർക്കീസിന് കാതോലിക്കോസിന്റെ മേലും അദ്ദേഹത്തിന്റെ അധികാരസീമയിലും അധികാര അവകാശങ്ങൾ ഉണ്ടെന്നു വാദിക്കുന്നത് അർത്ഥശൂന്യമാണ്.

7 'മലങ്കര സഭ എപ്പിസ്കോപ്പലാണെന്നുള്ള പ്രഖ്യാപനത്തെ സംബന്ധിച്ച് 1934-ലെ ഭരണഘടനയിൽ പ്രഖ്യാപിച്ചിട്ടുള്ളടത്തോളം അത് എപ്പിസ്കോപ്പലാണെന്നുമാത്രമെ ഞങ്ങൾക്ക് തീരുമാനിക്കേണ്ടതുള്ളു. മേൽപടി ഭരണഘടന ഇടവകപ്പള്ളികളുടെ കാര്യങ്ങളെ ഭരിക്കുന്നതും അത് നിലനിൽക്കുന്നതുമാണ്.

ബഹുമാനപ്പെട്ട സുപ്രീം കോടതിയുടെ വിധിയിൽ ഡിവിഷൻ ബഞ്ചിന്റെ (കേരളാ ഹൈക്കോടതിയുടെ) 103-പാര ഉദ്ധരിച്ച് ഭരണഘടനാ വ്യവസ്ഥകൾക്ക് വിധേയമായി ഭരണം ഇടവകപള്ളികളിലും ഇടവക പൊതുയോഗങ്ങളിലും നിക്ഷിപ്തമാണെന്ന് മേൽപ്പടിഡിവിഷൻബെഞ്ച് ചൂണ്ടിക്കാണിച്ചിട്ടുണ്ട്. വീണ്ടും ആവർത്തിച്ച് 1934 ലെ ഭരണഘടനയിൽ വ്യവസ്ഥ ചെയ്തിട്ടുള്ളടത്തോളം 1934–ലെ ഭരണഘടന ഇടവകപ്പള്ളിവളുടെ കാര്യങ്ങളിൽ അവയെ ഭരിക്കുന്നു എന്നുമാത്രം ഞങ്ങൾ കാണുന്നു എന്നു പറയുന്നുണ്ട്.

1934–ലെ സഭാഭരണഘടനയെപ്പററി ഭൂരിപക്ഷ വിധിന്യായത്തിൽ ആറാമതായി പറയുന്ന സംഗതിയിൽ എടുത്തുകാട്ടിയിട്ടുള്ള സംഗതികളും ഇവിടെ ശ്രദ്ധേയമാണ്.

പിന്നീട്, ഞങ്ങൾ ഈ സംഗതിയിൽ വാദതടസ നിയമത്തിന്റെ വ്യവസ്ഥകൾ അല്ല ആശ്രയിക്കുന്നത്. എന്നാൽ മേൽപ്പറഞ്ഞവ എല്ലാം (പാത്രിയർക്കീസിന്റെയും കാതോലിക്കായുടെയും പരസ്പര സ്വീകരണം, മെത്രാൻമാർ ഭരണഘടന സ്വീകരിച്ചതും അവർക്ക് ഭരണഘടന പ്രകാരം ഇടവകകൾ തിരിച്ചുകൊടുത്ത്, മുൻ പാത്രിക്കീസ് പക്ഷക്കാർ ഭരണഘടനയോട് കൂറു പ്രഖ്യാപിച്ചത് എന്നിങ്ങനെയുള്ളവ) സ്വീകരിക്കയും അംഗീകരിക്കയും ചെയ്തശേഷം ഇവ സംബന്ധിച്ച് ന്യായമായ പരാതിയോ സങ്കടമോ ഉന്നയിക്കുന്നതിന് അവർക്ക് (പാത്രിയർക്കീസ് ഗ്രൂപ്പിന്) അർഹതയില്ല എന്നാണ് ഞങ്ങൾ ചൂണ്ടിക്കാട്ടുന്നത്. സഭാ ഭരണഘടന ഇടവകപ്പള്ളികൾക്ക് ബാധകമല്ല എന്ന ചിലരുടെ വാദഗതികൾ ഒരിക്കലും ശരിയായിട്ടുള്ളതല്ല.

9 മേൽപ്പടി സംഗതിയിൽ കാതോലിക്കോസിന്റെ മുടക്ക് അസാധുവാണെന്ന് കോടതി പ്രഖ്യാപിച്ചിട്ടുണ്ട്.

10 1958–ലെ സുപ്രീംകോടതി വിധിയിൽ പ്രഖ്യാപിച്ചിട്ടുള്ളതുപോലെ സമുദായത്തിന്റെ

പൊതുസ്വത്തുക്കൾ മലങ്കര മെത്രാപ്പോലീത്തായിലും മററുള്ളവരിലും നിക്ഷിപ്തമാണ്.

പാത്രിയർക്കീസ് ആത്മീയമായി കാതോലിക്കോസിന്റെ മേലധികാരിയോ മൻപനോ ആണെന്ന് പറയുന്നതുകൊണ്ടോ പാത്രിയർക്കീസ് മലങ്കരസഭ ഉൾപ്പെട്ട സുറിയാനി സഭയുടെ പ്രധാനതലവനാണെന്ന് ഭരണഘടനയിൽ പറയുന്നത് വിധിന്യായത്തിൽ എടുത്തു പറഞ്ഞിട്ടുള്ളതുകൊണ്ട് പാത്രിക്കീസിന്റെ പരമാധികാരം കോടതി അംഗീകരിച്ചു എന്നു പറയുന്നത് ഒട്ടും ശരിയല്ല. കാരണം പാത്രിക്കീസ് സഭാ ഭരണഘടന സ്വീകരിച്ചിട്ടുണ്ടെന്നും അതിനു വിധേയമായിട്ടല്ലാതെ പാത്രിയർക്കീസിന് മെത്രന്മാരെ വാഴിക്കാൻ അധികാരമില്ലഎന്നും A 14 അക്ക കൽപ്പന പ്രകാരമുള്ള കാതോലിക്കോസിന്റെ സ്ഥാനം ഉറപ്പിച്ചും വിശദീകരിച്ചും സ്ഥിരീകരിച്ചുമാണ് ഭരണഘടനയിൽ വ്യവസ്ഥകൾ ഉണ്ടാക്കിയിട്ടുള്ളതെന്നും കോടതി യാതൊരു സംശയത്തിനും ഇടകൊടുക്കാതെ വിധിന്യായത്തിൽ പറഞ്ഞിട്ടുണ്ട്.

സഭാ ഭരണഘടന ഇടവകപ്പള്ളികളുടെ ഭരണത്തിൽ അതിൽ വ്യവസ്ഥ ചെയ്തിട്ടുള്ളടത്തോളം പാലിക്കേണ്ടതാണെന്നും കോടതി വ്യക്തമായി തീരുമാനിച്ചിട്ടുണ്ട്.

19 1 ജനുവരി 1-ാം തീയതിയിലെ സ്ഥിതിയെപ്പററി പറയുന്നത് ഭരണഘടനയുടെ 71–ാം വകുപ്പിനു ചെയ്യേണ്ട ഭേദഗതിയെപ്പററി കോടതി പരിഗണിക്കുന്ന അവസരത്തിലാണ്. ഭിന്നതകളില്ലാതെ ഒരേ മേലദ്ധ്യക്ഷന്റെ കീഴിൽ ഭരണഘടന അനുസരിച്ച് ഒന്നായി നിൽക്കുന്ന സഭയുടെ സ്ഥിതി അംഗീകരിച്ച് ഭരണഘടന ഭേദഗതി ചെയ്യേണ്ടതാണ് എന്നു മാത്രമെ കോടതി അർത്ഥമാക്കിയിട്ടുള്ളു. കേസിൽ ആരും ആവശ്യപ്പെട്ടിട്ടില്ലാത്തവിധം 1971 നു ശേഷമുള്ള നിയമാനുസൃത നടപടികൾ കോടതി അസ്ഥിരപ്പെടുത്തി എന്നു വാദിക്കുന്നത് നിയമതത്വങ്ങൾക്ക് നിരക്കാത്തതാണ്. പാത്രിക്കീസ് ഭാഗത്തിന്റെ 2 വിഭാഗങ്ങൾ ഒന്നു പാത്രിക്കീന്റെ കീഴിലും ഒന്ന് കതോലിക്കോസിന്റെ കീഴിലും ഉണ്ടെന്നുള്ള തത്വം കോടതി നിരാകരിക്കുകയാണ് ചെയ്തത്.

പൗരസ്ത്യ സുവിശേഷസമാജവും സിംഹാസന പള്ളികളും മലങ്കരസഭയുടെ ഭാഗമാണെന്നു പറഞ്ഞുകൂടാ.

ക്നാനായ സമുദായം മലങ്കരസഭയുടെ ഘടകമാണെങ്കിലും അവരുടെ ആത്മീയ തലവൻ പാത്രിയർക്കീസാണ്. ക്നാനായ സഭയുടെ ഭരണഘടനയ്ക്കു വിധേയമായി മലങ്കരസഭാ ഭരണഘടന പ്രവർത്തിക്കേണ്ടതാണ് എന്നും കോടതി വിധിച്ചു.

അപ്പീലിനടിസ്ഥാനമായി ബഹു. കേരളഹൈക്കോടതിയുടെ തീരുമാനങ്ങളും ഡിക്രിയും അസ്ഥിരപ്പെടുത്തുകയോ ഭേദപ്പെടുത്തുകയോ ചെയ്യാതെ അപ്പീലുകൾ തീർച്ചചെയ്തതിനാൽ കീഴ്കോടതി ഡിക്രി പ്രകാരമുള്ള നിരോധന ഉത്തരവുകൾ പാത്രിയർക്കീസ് വാഴിച്ച മെത്രാന്മാരെ സംബന്ധിച്ച് നിലനിൽക്കുന്നതുമാണ്. നിരോധന ഉത്തരവ് അസ്ഥിരപ്പെടണമെങ്കിൽ പാത്രിയർക്കീസ് പക്ഷത്തെ അപ്പീൽ ഭാഗികമായിട്ടെങ്കിലും അനുവദിച്ചെ പററൂ.

ഈ വിധി അറിഞ്ഞ ഉടനെ പ. ബാവാ തിരുമേനി പ. മാത്യൂസ് പ്രഥമൻ ബാവായെ വിവരം അറിയിക്കുകയും ദേവലോകം അരമനയിൽകൂടിയിരുന്ന എല്ലാവരും ഒത്ത് ചാപ്പലിൽ എത്തി ദൈവത്തിനു സ്തോത്രം ചൊല്ലി പ്രത്യേക പ്രാർത്ഥന നടത്തുകയുണ്ടായി.

## ഭിന്നത മറന്ന് ഒന്നിക്കാം –പ.ബാവാ

സഭാകേസ് സംബന്ധിച്ചു സുപ്രീം കോടതി അന്തിമവിധി പ്രസ്താവിച്ചതിനുശേഷം സഭാമക്കളോട് പ. ബാവാ ചെയ്ത ആഹ്വാനമാണ് ഇത്. കൽപ്പനയിൽ ഇങ്ങനെ പറയുന്നു.

'ദൈവത്തിനു സ്തുതി. ദൈവം നമ്മുടെ സഭയെ കൈവിടുകയില്ല എന്നുള്ളതിന്റെ പ്രത്യക്ഷമായ തെളിവാണു സുപ്രീംകോടതി വിധി. ഭാരതത്തിന്റെ അപ്പസ്തോലനായ മാർത്തോമ്മാ ശ്ലീഹായുടെ മക്കൾ ഭിന്നതകൾ മറന്നു കൈകോർത്തുപിടിച്ച് സഹകരിച്ചു പ്രവർത്തിക്കണം.

പിതാവേ, നീ എന്നിലും ഞാൻ നിന്നിലും ഏകമായിരിക്കുന്നതുപോലെ എന്നു കർത്താവു പ്രാർത്ഥിച്ചത് ഓർത്തുകൊണ്ടു നാം എല്ലാവരും ഒന്നായിച്ചേരുവാനുള്ള അവസരമാണിത്. നമ്മുടെ ഔത്യം നാം മറന്നുപോകരുത്. വിജയാഹ്ലാദത്തിനുള്ള അവസരമല്ല ഇത്. ആരുടേയും വികാരങ്ങളെ വ്രണപ്പെടുത്തുവാൻ ഇടയാകരുത്. സ്നേഹത്തോടും വിനയത്തോടുംകൂടി എല്ലാവരോടും പെരുമാറണം. ആത്മപ്രഭയിലേക്കു നയിക്കുവാൻ പ്രചോദനം കൊടുക്കണം. 'സത്യം ജയിക്കും' എന്നു നമ്മുടെ മുൻഗാമി പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്ക ബാവ പഠിപ്പിച്ചതു നാമും നിങ്ങളെ ഓർമ്മിപ്പിക്കുന്നു. ഈ വിധിയിലൂടെ സഭയിൽ ശാശ്വതസമാധാനം കൈവരട്ടെ എന്നു പ്രാർത്ഥിക്കുന്നു.'

കേസുകേട്ട മൂന്നു ജഡ്ജിമാരിൽ ജസ്ററീസ് സഹായി തനിച്ചും ജസ്ററീസുമാരായ എസ്. ഡി. സെൻ, ജീവൻറെഡി എന്നിവർ ഒന്നിച്ചുമാണ് ജഡ്ജുമെന്റ് എഴുതിയത്. ഒര പോയിന്റ് ഒഴിച്ച് മററ് എല്ലാ കാര്യങ്ങളിലും ഞങ്ങൾ മൂന്നുപേരുടേയും തീരുമാനങ്ങൾ ഒന്നുതന്നെയാണെന്ന് ജസ്ററീസ് സഹായി തന്റെ വിധിയിൽ പറയുന്നുണ്ട്. ആ ഒരു പോയിന്റ് മലങ്കര അസോസ്യേഷനിൽ ആളുകളുടെ കൂടുതൽ പ്രാതി

# സൺഡേസ്കൂൾ വാർത്തകൾ

## സണ്ടേസ്കൂൾ ദിനാചരണം

ഈ വർഷവും പെന്തിക്കോസ്തി ഞായറാഴ്ച സണ്ടേസ്കൂൾ ദിനമായി എല്ലാ ഇടവകകളിലും ആചരിച്ചിരിക്കുമല്ലോ. അന്നത്തെ കാണിക്ക സണ്ടേസ്കൂളിനുവേണ്ടിയാണെന്ന് പ്രത്യേകം പ്രസ്താവിച്ച് ശേഖരിച്ചിട്ടുള്ള പള്ളികളിൽ തുകയിൽ ഗണ്യമായ വർദ്ധനവു വന്നിട്ടുള്ളതായി മനസിലാക്കുന്നു. അന്നത്തെ കവർ പിരിവും സണ്ടേസ്കൂൾ പ്രവർത്തകർ ഉൽസാഹപൂർവം നടത്തിയിരിക്കുമെന്ന് പ്രതീക്ഷിക്കുന്നു. അതിൻെറ വിഹിതം ഓരോ സണ്ടേസ്കൂളിനും ലഭിക്കുന്നതാണ്. പിരിവു പൂർത്തിയാക്കി ആഗസ്ററ് 31-നു മുമ്പ് കേന്ദ്രത്തിൽ എത്തിക്കുന്ന കാര്യം ചുമതലക്കാർ ശ്രദ്ധിക്കുമല്ലോ.

## ഒ. വി. ബി. എസ്

അടുത്ത മൂന്നു വർഷത്തേക്ക് പ്രവർത്തിക്കുന്ന കേന്ദ്രകമ്മററിയെ തെരഞ്ഞെടുത്തു. പ്രസിഡണ്ട്, ഡയറക്ടർ ജനറാൽ, പബ്ളിക്കേഷൻ ഓഫീസർ എന്നിവരെ കൂടാതെ ഫാദർ കെ. വി. തോമസ് (ഡയറക്ടർ) ശ്രീ.ററി. വി. കുര്യൻ (സെക്രട്ടറി) ശ്രീ. വി. യു. പൗലോസ് (സണ്ടേസ്കൂൾ അസോസിയേഷൻ ട്രഷറാർ) ഫാ. കുര്യൻ തോമസ് (കോട്ടയം) ശ്രീമാന്മാരായ ബന്നി പോൾ (എറണാകുളം) അലക്സാണ്ടർ മടവിള (അടൂർ) സുകു കെ. ഇട്ടിയേശൻ (പഴഞ്ഞി) ററി. ഇ. ജോസഫ് (ചെങ്ങന്നൂർ) എന്നിവരെ തെരഞ്ഞെടുത്തു.

1996-ലെ ഒ. വി. ബി. എസ്. പഠന വിഷയം: 'എൻെറ സ്നേഹത്തിൽ വസിപ്പിൻ' (യോഹ. 15:9) എന്നതായിരിക്കും. ഒ.വി ബി.എസിനു തെരഞ്ഞെടുക്കണമെന്നാഗ്രഹിക്കുന്ന പാട്ടുകൾ ഒക്ടോബർ 31-നു മുമ്പ് ററ്യൂൺ ചെയ്ത് കാസററു സഹിതം കേന്ദ്രത്തിൽ എത്തിക്കുക. ബാലമനസുകൾക്ക് ആകർഷകവും ലളിതവുമായിരിക്കണം പാട്ടുകൾ. പ്രതിഭകൾ പ്രകടിപ്പിക്കാനുള്ള നല്ല അവസരമായി കാണുക. ഏററവും നല്ല പാട്ടുകൾ മാത്രമെ തെരഞ്ഞെടുക്കുകയുള്ളു.

## സണ്ടേസ്കൂൾ പാഠപുസ്തകങ്ങൾ ഇംഗ്ളീഷിൽ

ഒന്നു മുതൽ പന്ത്രണ്ടുവരെ ക്ളാസുകളിലേക്കുള്ള എല്ലാ പാഠപുസ്തകങ്ങളും ഇംഗ്ളീഷിൽ ലഭ്യമാണ്. കേന്ദ്രഡിപ്പോയിൽനിന്ന് ആവശ്യക്കാർക്കു ലഭിക്കും. ഒ. വി ബി. എസിൻെറ എല്ലാ പുസ്തകങ്ങളും ഇംഗ്ളീഷിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. പ്രസ്ഥാനത്തിൻെറ പ്രസിദ്ധീകരണവകുപ്പ് സജീവമാണെന്നുള്ളതിൻെറ തെളിവാണത്.

## ഡയറക്ടർ ജനറൽ അമേരിക്കയിലേയ്ക്ക്

ഫാദർ ററി. ജെ. ജോഷ്വാ അമേരിക്കയിലെ ഫാമിലി ആൻഡ് യൂത്തുകോൺഫറൻസിൽ സംബന്ധിക്കാൻ ജൂലായ് ആദ്യവാരത്തിൽ പോകും. ആഗസ്ററ് പകുതിയാകുമ്പോഴേക്കും തിരിച്ചെത്തും. സൗകര്യപ്പെടുമെങ്കിൽ അവിടുത്തെ സണ്ടേസ്കൂൾ അദ്ധ്യാപക സമ്മേളനം നടത്തുവാൻ ഉദ്ദേശിക്കുന്നു. യാത്രയ്ക്കും അവിടുത്തെപരിപാടിക്കും ഏവരുടേയും പ്രാർത്ഥന ആവശ്യപ്പെടുന്നു.

സ്നേഹപൂർവം
യോശുവ അച്ചൻ

## സൺഡേസ്കൂൾ വാർഷികം

ഓർത്തഡോക്സ് സൺഡേസ്കൂൾ വാർഷികം ദേവലോകം കാതോലിക്കേററ് ഓഡിറേറാറിയത്തിൽ നടന്നു. പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ സമ്മേളനം ഉൽഘാടനം ചെയ്തു. പ്രസിഡൻറ് മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു.

ഡോക്ടറേററ് ലഭിച്ച സിബി തരകനെ യോഗം അനുമോദിച്ചു. വൈദിക സെമിനാരി വൈസ് പ്രിൻസിപ്പാൾ റവ. ഡോ. കെ. എം. ജോർജും, സമുദായസെക്രട്ടറി ഏ. കെ. തോമസും പ്രസംഗിച്ചു.

1994-ലെ എസ്. എസ്. എൽ. സി. പരീക്ഷയിൽ ഏററവും കൂടുതൽ മാർക്ക് ലഭിച്ച നില

---

നിധ്യം ലഭിക്കുന്നതിനായി ഭരണഘടനയുടെ 71-ാം വകുപ്പ് ഭേദപ്പെടുത്തുന്നതു ന്യായമായിരിക്കുമെന്നും അതിലേക്ക് ഇരുവിഭാഗക്കാരും, റൂൾസ് കമ്മററിയും നിർദ്ദേശങ്ങൾ മൂന്നു മാസത്തിനകം കോടതിയിൽ സമർപ്പിക്കണമെന്നും ഉള്ളതാണ്. കാതോലിക്കാഭാഗത്തിനുവേണ്ടി എഫ് എസ്. നരിമാൻ സദ്രുദ്ദീൻ അനാം, കെ. ജോർജ് സി. ററി. ജോസഫ് തുടങ്ങിയവരും പാത്രിയർക്കീസ് വിഭാഗത്തിനുവേണ്ടി കെ. പരാശരൻ, പി. വി. തോമസ്, ററി. എൻ. വിശ്വനാഥൻ തുടങ്ങിയവരുമാണ് വാദം നടത്തിയത്.

—o—

യ്ക്കൽ സൺഡേസ്കൂറം വിദ്യാർത്ഥി ഷൈൻ സഖറിയായ്ക്ക് 1000 രൂപാ ക്യാഷ് അവാർഡ് സമ്മാനിച്ചു.

പന്ത്രണ്ടാം ക്ളാസിൽ ഒന്നാം റാങ്ക് നേടിയ ഷേർലി മേരി തോമസിന് സെ. തോമസ് മെഡലും, രണ്ടാം റാങ്ക് നേടിയ ജോൺ സി. മാത്യുവിന് മാർ അപ്രേം മെഡലും, മൂന്നാം റാങ്ക് നേടിയ സാനു മാത്യുവിന് സെ. ഗ്രീഗോറിയോസ് മെഡലും, പത്താം ക്ളാസിൽ ഒന്നാം റാങ്ക് നേടിയ സ്വപ്ന മേരി ജേക്കബിന് വട്ടശേരിൽ മാർ ദീവന്നാസ്യോസ് മെഡലും സമ്മാനിച്ചു.

'ജീവകാരുണ്യദിനത്തിൽ' കുട്ടികളുടെ സ്തോത്രകാഴ്ചയിൽനിന്നും ലഭിച്ച 34000 രൂപ കളമശേരി മന്ദബുദ്ധി സംരക്ഷണകേന്ദ്രത്തിനും, കോഴിക്കോട് ഗൈഡൻസ് സെൻററിനും നൽകി.

അസോസിയേഷന്റെ വാർഷിക റിപ്പോർട്ടും, 24 ലക്ഷം രൂപയുടെ ബഡ്ജററും അംഗീകരിച്ചു. ജനറൽ ഓഡിററായി ഉണ്ണൂണ്ണി പോളിനെയും, ഇൻറർണൽ ഓഡിററായി പി. ഡി. മാത്യു (നിരണം) വിനേയും തെരഞ്ഞെടുത്തു.

ഡയറക്ടർ ജനറൽ ഫാ. ററി. ജെ. ജോഷ്വാ സ്വാഗതവും, ഫാ. കെ. വി. തോമസ് കൃതജ്ഞയും പറഞ്ഞു.

## വാർഷിക ക്യാമ്പ്

നിരണം: മർത്തമറിയം സമാജം നിരണം ഭദ്രാസന ക്യാമ്പ് തിരുവല്ലാ മാർ ബസേലിയോസ് ജൂബിലി സെൻററിൽ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ഉൽഘാടനം ചെയ്തു. ഫാ. നൈനാൻ കെ. ജോർജ്, ഡീക്കൻ മാത്യു ജേക്കബ്, ചിന്നമ്മ ചാക്കോ, എലിസബേത്ത് ജോർജ്, ഡെയിസി കുരുവിള എന്നിവർ നേതൃത്വം നൽകി.

സമ്മേളനത്തിൽ സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്താ, ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ ഫാ. വി. കെ. കുര്യൻ, ഫാ. ജോർജ് ജേക്കബ്, ഷാജി മാത്യു മാര്യാട്ട്, എലിസബേത്ത് ജോർജ്, അമ്മാമ്മ പോത്തൻ, ജിജി വർഗീസ് എന്നിവർ പ്രസംഗിച്ചു.

## ഏകദിന സമ്മേളനം

ഇടവങ്കാട്: ചെങ്ങന്നൂർ ഭദ്രാസന മർത്തമറിയം–ബാലികാ സമാജം സംയുക്ത ഏകദിന സമ്മേളനം ഇടവങ്കാട് സെൻറ് മേരീസ് പള്ളിയിൽ നടത്തി.

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ ബൈബിൾ ക്ളാസെടുത്തു. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ച പൊതു സമ്മേളനത്തിൽ ഫാ. മാത്യു വർഗീസ്, ഫാ. കുര്യൻ ജോസഫ്, ററി. ഇ. ജോസഫ്, സി. എം. തങ്കച്ചൻ, മറിയാമ്മ ശാമുവേൽ എന്നിവർ പ്രസംഗിച്ചു. ഫാ. ജോസ് തോമസ് സ്വാഗതവും മറിയാമ്മ ചാക്കോ നന്ദിയും പറഞ്ഞു.

## പാതിരിക്കോട് പള്ളി കൂദാശ ചെയ്തു

മലബാർ ഭദ്രാസനത്തിലെ പാതിരിക്കോട് സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളി തോമസ് മാർ തീമോത്തിയോസ് തിരുമേനി, യാക്കോബ് മാർ ഐറേനിയോസ് തിരുമേനി എന്നിവരുടെ കാർമ്മികത്തിൽ കൂദാശ ചെയ്തു.

കൂദാശയോടനുബന്ധിച്ചു ചേർന്ന സമ്മേളനം അഭിവന്ദ്യ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി ഉത്ഘാടനം ചെയ്തു. അഭിവന്ദ്യ യാക്കോബ് മാർ ഐറേനിയോസ് തിരുമേനി കൂദാശ സ്മരണിക നിയുക്ത കാതോലിക്കായ്ക്കു നല്കി പ്രകാശനം ചെയ്തു ഭദ്രാസന സെക്രട്ടറി ഫാ. പൗലൂസ് റമ്പാൻ, ഫാ. കെ. ജി. തോമസ് കോർ എപ്പിസ്ക്കോപ്പാ, ഫാ. ജോർജ് മോഡയിൽ കോർ എപ്പിസ്ക്കോപ്പാ, ഫാ. ഒ. സി. കോശി, ഫാ. ചെറിയാൻ ചക്കാലയ്ക്കൽ, ശ്രീ. പി. എ. ജോൺ എന്നിവർ പ്രസംഗിച്ചു. പണികൾക്ക് മേൽനോട്ടം വഹിച്ച ട്രസ്ററി കുമുള്ളിൽ കുര്യാക്കോസിനെ മെത്രാപ്പോലീത്താ തിരുമേനി സ്വർണ്ണമോതിരം അണിയിച്ചു. വികാരി ഫാ. മാത്തുകുട്ടി സ്വാഗതവും ഫാ: സി. പി. അലക്സാണ്ടർ നന്ദിയും പറഞ്ഞു.

## അഭിമാനാർഹമായ ഭവനനിർമ്മാണ സഹായ പദ്ധതി

പത്തു അക്രൈസ്തവരുടേതുൾപ്പെടെ ഇരുനൂററി അമ്പതോട്ടു ഭവനങ്ങൾ നിർമ്മിക്കുന്നതിന് നാലായിരം രൂപാവച്ച് സഹായം നല്കുവാൻ 1994—'95–ൽ മലങ്കരസഭയ്ക്കു കഴിഞ്ഞത് അഭിമാനാർഹമായ നേട്ടമാണ്. മൊത്തം ഇതിനകം 74 വീടുകൾക്ക് കേന്ദ്രവിഹിതമായ 28,16000 രൂപാ നൽകിയിട്ടുണ്ട്. പരിശുദ്ധ കാതോലിക്കാ ബാവാ രക്ഷാധികാരിയും, അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി അദ്ധ്യ

ക്ഷനും, എ കെ തോമസ് കൺവീനറുമായി മുപ്പതോളം പേരുൾപ്പെട്ട കമ്മററിയെ പ്രത്യേകമായി അനുമോദിക്കുന്നു 1-4-'94 മുതൽ 31-3-'95 വരെയുള്ള പ്രവർത്തനറിപ്പോർട്ടും കണക്കും ഭംഗിയായി മുദ്രണം ചെയ്തു പരസ്യപ്പെടുത്തുവാനും കമ്മററിക്കു കഴിഞ്ഞിരിക്കുന്നു. സഭയുടെ പരമാദ്ധ്യക്ഷനായ പ. കാതോലിക്കാബാവായുടെ എൺപത്തിഒന്നാം ജന്മദിനത്തോടനുബന്ധിച്ച് നൽകിയ എൺപത്തൊന്നു ഭവനങ്ങൾക്കുള്ള സഹായധനം കൂടാതെ നൂറെറഴുപത്തേഴു ഭവനങ്ങൾക്കും കൂടെയാണ് കഴിഞ്ഞവർഷം സഹായം നൽകിയത്. വിവിധ ഭദ്രാസനങ്ങൾ മുഖേന സഹായധനം ലഭിച്ച വീടുകളുടെ എണ്ണം ചുവടെചേർക്കുന്നു: തിരുവനന്തപുരം 17, കൊല്ലം 35, തുമ്പമൺ 36, ചെങ്ങന്നൂർ 4, നിരണം 27, കോട്ടയം 16, കോട്ടയം സെൻട്രൽ 10, ഇടിക്കി 11, കണ്ടനാട് 21, അങ്കമാലി 9, കൊച്ചി 24, കുന്നംകുളം 2, മലബാർ 13, ബത്തേരി 33. ഈ സഹായങ്ങൾ നൽകുവാൻ തക്കവണ്ണം അകമഴിഞ്ഞു സഹായിച്ച വ്യക്തികളും, പള്ളികളും ഉണ്ട്. വ്യക്തികളിൽ നല്ലൊരു പങ്കും സഭാമാനേജിംഗ്കമ്മററി അംഗങ്ങളായിരുന്നുവെന്നത് പ്രത്യേകം പ്രസ്താവ്യമാണ്. അങ്ങനെ സഭാസാക്ഷ്യത്തിൽ പുതിയൊരു വെളിച്ചം പരത്തുവാൻ 'ഭവനനിർമ്മാണ സഹായ പദ്ധതി'ക്ക്കഴിഞ്ഞത് അഭിമാനകരംതന്നെ.(പ.



ജൂലൈ 4-ാം തീയതിപൗരോഹിത്യ രജതജൂബിലി ആഘോഷിച്ച ഏബ്രഹാം ഐപ്പ് കോർ എപ്പിസ്കോപ്പാ.

ബോംബെ, കൽക്കട്ട എന്നീ ഭദ്രാസനങ്ങളിലെ ദാദർ, മസ്ക്കററ്, സലാല, കൽക്കട്ട, ഭിലായ്, റാഞ്ചി, ജബൽപ്പൂർ, കുവൈററ്, അഹമ്മദി എന്നീ ഇടവകകളിൽ സേവനം അനുഷ്ഠിച്ചു.

കോട്ടയം, ചെങ്ങളം, മങ്ങാട്ട് കുടുംബാംഗമാണ്. മാവേലിക്കര വടക്കേവീട്ടിൽ കുടുംബാംഗമായ ലിസിക്കുട്ടിയാണു ഭാര്യ. മക്കൾ: ലിജു ന്യൂസൻ, ലിൻസു, എലിസബേത്ത്, ലിത്തു ഏബ്രഹാം.

ബ. അച്ചൻ അമേരിക്കൻ പര്യടനത്തിലാണ്.

## കോറെപ്പിസ്കോപ്പാസ്ഥാനം നൽകി



മാരാമൺ അമയിൽ റവ. ഫാ. എ. വി. വർഗീസിന് പ. കാതോലിക്കാബാവാ തിരുമേനി മാരാമൺ പള്ളിയിൽവച്ച് കോറെപ്പിസ്കോപ്പാ സ്ഥാനം നൽകി. ബ. അച്ചൻ കുവൈററ്, പൂനാ, മാരാമൺ, കോഴഞ്ചേരി വഞ്ചിത്ര മുതലായ ഇടവകകളിൽ സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. സ്ഥാനലബ്ധിക്കുശേഷം ബ. അച്ചനെ അനുമോദിക്കുന്നതിന് ചേർന്ന പൊതുസമ്മേളനത്തിൽ പ ബാവാ തിരുമേനി അദ്ധ്യക്ഷത വഹിച്ചു.



ബോംബെ ദാദർ സെ മേരീസ് പള്ളിവികാരിയായി നിയമിക്കപ്പെട്ട റവ. ഫാ. കോശി പ്ലാമൂട്ടിൽ. ഇദ്ദേഹം ബഹറിൻ സെ. മേരീസ് പള്ളിവികാരിയായിരുന്നു.



1995 മെയ് 20-ാം തീയതി പൗരോഹിത്യ കനക ജൂബിലി ആഘോഷിച്ച ചേലക്കര സെ. ജോർജ്ജ് പള്ളി വികാരി ചെമ്മണ്ണൂർ ഗീവർഗീസ് കോറെപ്പിസ്കോപ്പ



ഡൽഹി ഭദ്രാസന സെക്രട്ടറിയായി ഐക കണ്ഠ്യേന തെരഞ്ഞെടുക്കപ്പെട്ട റവ. ഫാ. പി. എ ഫിലിപ്പ്. ഡൽഹി ഓർത്തഡോക്സ് സെൻററിന്റെ അസോസിയേററ് ഡയറക്ടർ ആയും ഇദ്ദേഹത്തെ നിയമിച്ചിട്ടുണ്ട് റാന്നി-പെരുനാട് പുളിക്കാലാലും മൂട്ടിൽ കുടുംബാംഗവും, പെരുനാട് ബഥനി സെൻറ് തോമസ് ഇടവകാംഗവുമാണ്.

## ഫാ. ഏബ്രഹാം ബഹറിൻ പള്ളി വികാരി

ബോംബെ ദാദർ സെ. മേരീസ് പള്ളിവികാരി കണ്ടത്തിൽ പുത്തൻപുരയിൽ ഫാ. ഏബ്രഹാം ബഹറിൻ സെ. മേരീസ് പള്ളിവികാരിയായി നിയമിക്കപ്പെട്ടു. ഇദ്ദേഹം ജൂലൈ 25-ാം തീയതി ചാർജ് എടുക്കും.



പഴഞ്ഞി എം. ഡി. കോളജ് പ്രിൻസിപ്പൽ ആയി നിയമിതനായ പ്രൊ. പി. സി. ഏലിയാസ് കോട്ടയം ബസേലിയോസ് കോളജ് പ്രൊഫസറായിരുന്ന ഇദ്ദേഹം M. G. O. C. S. M. സീനിയർ Vice-President ആണ്.

## പ്രകാശനം ചെയ്തു

പോരം സിനിരാജ് തയ്യാറാക്കിയ 'ബൈബിൾ ടാബ്ലറര് & ക്വിസ്' എന്ന പുസ്തകത്തിന്റെ പ്രഥമകോപ്പി ഫാ. പി വി. വർഗീസിനു നൽകികൊണ്ട് പരിശുദ്ധ കാതോലിക്കാ ബാവാ പ്രകാശനം ചെയ്തു. ദേവലോകം അരമനയിൽ നടന്ന ധ്യാനയോഗത്തിന്റെ ഉൽഘാടനത്തോടനുബന്ധിച്ചായിരുന്നു പ്രകാശനം.

വേദപുസ്തകത്തിൽനിന്നും അറിഞ്ഞിരിക്കേണ്ട അടിസ്ഥാന കാര്യങ്ങളുടെ ലഘുവിവരണങ്ങളാണ് ടാബ്ലെററ് രൂപേണ ഈ പുസ്തകത്തിൽ കൊടുത്തിരിക്കുന്നത്. ബൈബിളിലെ 66 പുസ്തകങ്ങളിൽ നിന്നുള്ള ആയിരത്തോളം ചോദ്യോത്തരങ്ങൾ ക്വിസ് രൂപത്തിലും കൊടുത്തിട്ടുണ്ട്.

20 രൂപ വിലയുള്ള പുസ്തകം പോരം സിനിരാജ്, ബസീലിയാ ബുക്സ്, ദേവലോകം പി ഒ., കോട്ടയം-686038 എന്ന വിലാസത്തിൽ ആവശ്യപ്പെട്ടാൽ ലഭിക്കും.

# മൈലാപ്പൂരിൽ ഓർത്തഡോക്സ് സെൻറർ

**കോട്ടയം: പ. മാർ തോമ്മാശ്ളീഹായുടെ കബറിടം സ്ഥിതി ചെയ്യുന്ന മൈലാപ്പൂരിൽ ഓർത്തഡോക്സ് സെൻറർ തുടങ്ങുന്നതിന് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചു.**

കോട്ടയം സോഫിയ സെൻററിൽ നടന്ന പ. എപ്പിസ്കോപ്പൽ സുന്നഹദോസിൽ പ. കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിച്ചു.

വിദേശ പര്യടനം നടത്തുന്ന കുര്യാക്കോസ് മാർ ക്ളിമീസ് മെത്രാപ്പോലീത്താ ഒഴികെ സഭയിലെ എല്ലാ തിരുമേനിമാരും സുന്നഹദോസിൽ പങ്കെടുത്തു.

പ. എപ്പിസ്കോപ്പൽ സുന്നഹദോസിൻെറ നിയന്ത്രണത്തിലുള്ള സ്ഥാപനങ്ങളുടേയും പ്രസ്ഥാനങ്ങളുടേയും കണക്കുകൾ പാസാക്കി.

വൈദികരുടെ ക്ഷേമപ്രവർത്തനങ്ങൾക്കായി അടുത്ത വർഷം ഒരു കോടി രൂപ സമാഹരിച്ച് വൈദികക്ഷേമനിധി തുടങ്ങും.

സ്വയം തൊഴിൽ കണ്ടെത്തുന്നതിനുള്ള തൊഴിൽദാന പദ്ധതി ഭദ്രാസനകേന്ദ്രങ്ങൾ വഴി നടപ്പാക്കും. ഇതിൻെറ കാര്യനിർവഹണത്തിനായി ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തി.

സഭവകയായി ഭിലായിൽ തുടങ്ങുന്ന സെമിനാരിയിൽ ദൈവശാസ്ത്രത്തിൽ ബി ഡി, ഡിപ്ളോമാ, സർട്ടിഫിക്കേററ് കോഴ്സുകൾ നടത്തും. ഇതിനു കോട്ടയം വൈദികസെമിനാരി മേൽനോട്ടം വഹിക്കും.

സുപ്രീംകോടതിവിധി സംബന്ധമായ ഭാവി കാര്യങ്ങളുടെ നടത്തിപ്പിനു എറണാകുളത്ത് ആരംഭിച്ചിട്ടുള്ള ഓഫീസിൽ ഭാവിനടപടികൾക്ക് ഡോ. മാത്യൂസ് മാർ സേവേറിയോസ് അദ്ധ്യക്ഷനായ കമ്മററിയെ നിയമിച്ചു.

സുപ്രീംകോടതി വിധിയുടെ വിശദാംശങ്ങളടങ്ങുന്ന റിപ്പോർട്ടുകൾ പ്രസിദ്ധീകരിക്കുവാൻ പ. സുന്നഹദോസ് സെക്രട്ടറി പൗലോസ് മാർ ഗീഗോഗിയോസ് മെത്രാപ്പോലീത്തായെ അധികാരപ്പെടുത്തി.

അമേരിക്കൻ ഭദ്രാസന പ്രശ്നങ്ങൾ പരിഹരിക്കപ്പെട്ടതു സംബന്ധിച്ച് ഡോ. തോമസ് മാർ മക്കാറിയോസ് തിരുമേനിയും, മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയും സംയുക്തമായി കല്പന പുറപ്പെടുവിച്ചു.

മാർത്തോമ്മാശ്ളീഹായുടെ കബറിടം സ്ഥിതി ചെയ്യുന്ന മൈലാപ്പൂരിൽ ഓർത്തഡോക്സ് സെൻറർ ആരംഭിക്കുവാനും സുന്നഹദോസ് തീരുമാനിച്ചു.

## സുപ്രീംകോടതി ജഡ്ജുമെൻറ്

ജൂൺ 20–ാം തീയതി സുപ്രീംകോടതി സഭാകേസിൽ കാതോലിക്കാവിഭാഗത്തിന് അനുകൂലമായി തീരുമാനിച്ച വിധിയുടെ പൂർണ്ണ രൂപം ഇംഗ്ളീഷിലും മലയാളത്തിലും അച്ചടിച്ചു തയ്യാറായിവരുന്നു. കോപ്പികൾക്ക് സെക്രട്ടറി M.O.C. Publication P. O. Box 98, Kottayam-686001 എന്ന മേൽവിലാസത്തിൽ പണം അയച്ച് ബുക്കു ചെയ്യുക. വില രൂപാ 30.

## സിവിൽ സർവ്വീസ് അക്കാഡമി

IAS, IFS, IPS എന്നിവയുടെ മെയിൻ പരീക്ഷ അടുത്ത ഡിസംബർ മാസത്തിൽ നടത്തുന്നതാണ്. ഓർത്തഡോക്സ് സഭയുടെ അഭിമുഖ്യത്തിലുള്ള തിരുവനന്തപുരത്തെ സിവിൽ സർവീസ് അക്കാഡമിയിൽ ഈ മെയിൻ പരീക്ഷയ്ക്കുവേണ്ടിയുള്ള പരിശീലനക്ളാസുകൾ 1995 ആഗസ്ററ് ആദ്യ ആഴ്ച മുതൽ ആരംഭിക്കും. പ്രിലിമിനറി പരീക്ഷയിൽ വിജയം സമ്പാദിച്ചവർക്ക് മാത്രമേ പരീക്ഷയ്ക്ക് ചേരുന്നതിന് അർഹതയുള്ളു. കഴിഞ്ഞ വർഷത്തെ മെയിൻ പരീക്ഷയ്ക്ക് അക്കാഡമിയിൽ നിന്നും ചേർന്ന 7 വിദ്യാർത്ഥികളിൽ, പാസായ മൂന്നു പേരെ U. P. S. C. ഇൻറർവ്യൂവിന് വിളിച്ചിരുന്നു എന്നത് അക്കാഡമിക്ക് അഭിമാനകരം ആകുന്നു. അടുത്ത മെയിൻ പരീക്ഷയ്ക്കുള്ള പരിശീലനക്ളാസിൽ ചേരണമെന്ന് ആഗ്രഹിക്കുന്നവരെ പ്രിലിമിനറി പരീക്ഷാഫലം അറിഞ്ഞാൽ ഉടൻതന്നെ അപേക്ഷകൾ അയച്ച് അക്കാഡമിയുമായി ബന്ധപ്പെടണം.

മേൽവിലാസം:- C. K. Kochukoshy I A S (Retd), Chairman, Civil Service Academy, C-20, Jawahar Nagar, Thiruvananthapuram-695 041. Phone: Res. 62050, Off: 76329.

## ഓർമ്മപ്പെരുനാൾ

എം. ഡി. സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 86–ാം ഓർമ്മപ്പെരുനാൾ ജൂലൈ 11, 12 തീയതികളിൽ അദ്ദേഹം കബറടങ്ങിയിരിക്കുന്ന പഴയ സെമിനാരി ചാപ്പലിൽ പ. കാതോലിക്കാബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെടുന്നതാണ്. ★

# ഇടയൻെറയും ഇടവകയുടെയും രജതജൂബിലി



1995 മെയ് 20-ാം തീയതി വെബർഹൈസ്കൂളിൽവച്ച് സെൻറ്മേരീസ് ഇടവകയുടെ ആഭിമുഖ്യത്തിൽ ചിക്കാഗോയിലെ മലയാളി സമൂഹം റവ. ഡോ. കുര്യാക്കോസ് തോട്ടുപുറത്തിൻെറ പൗരോഹിത്യ രജതജൂബിലി ആഘോഷിച്ചു.

വി. കുർബാനയ്ക്കുശേഷം ബാലികാബാലന്മാരുടെ താലപ്പൊലിയോടും മുത്തുക്കുടകളുടെ അകമ്പടിയോടും ജൂബിലേറിയനെ സ്വീകരണസമ്മേളനത്തിലേക്ക് ആനയിച്ചു. കോശി പൂവത്തൂർ കോർ-എപ്പിസ്ക്കോപ്പാ സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചു. ആംഗ്ലിക്കൻ സഭയിലെ ബിഷപ്പ് പനാററ്മാറ്, പ്രൊഫ. പി. എ. ജോൺ എന്നിവർ മുഖ്യ പ്രഭാഷണം നടത്തി. ഗ്രീക്കു സഭയുടെ യാക്കോവോസ് തിരുമേനി, കർദ്ദിനാൾ ജോസഫ് ബെർണഡിൻ, അമേരിക്കൻ പ്രസിഡൻറ് ബിൻ ക്ളിൻറൺ, ഗവർണർ ജിംഎസ്ഗർ, സെനററർ പോൾ സൈമൺ, ചിക്കാഗോ മേയർ റിച്ചാർഡ് ഡേലി എന്നിവർ ജൂബിലേറിയന് അയച്ച ആശംസാ സന്ദേശങ്ങൾ ചെറിയാൻ തോട്ടുപുറം വായിച്ചു. ആശംസകൾ അർപ്പിച്ചുകൊണ്ട് ഫാ. വില്യം, ഫാ. പന്തലാനിക്കൻ, ഫാ. ഡാനിയൽ ജോർജ്, റവ. ഡോ. കെ. ററി. കുര്യൻ, റവ. ജോർജ് മാത്യു, ഫാ. മാത്യു വറുഗീസ്, ജോർജ് പണിക്കർ എന്നിവർ പ്രസംഗിച്ചു.

ഡോ. തോട്ടുപുറത്തിനെ സദസിൽ അവതരിപ്പിച്ച് ഫാ. ഡോ. മാത്യു കുററിക്കണ്ടത്തിൽ നടത്തിയ പ്രസംഗത്തിൽ ജൂബിലേറിയൻ മലങ്കരസഭയും ചിക്കാഗോയിലെ സഭയും നല്കിയ സേവനങ്ങളെ ദൈവജ്ഞാനീയത്തിലുള്ള സംഭാവനകളെയും, വിദ്യാഭ്യാസമണ്ഡലത്തിൽ ഒരു അദ്ധ്യാപകനും ചിന്തകനുമെന്ന നിലയിൽ പ്രബന്ധങ്ങളിലൂടെയും പ്രഭാഷണങ്ങളിലൂടെയും നല്കിയിട്ടുള്ള സംഭാവനകളെയും വിലയിരുത്തി.

പൗരോഹിത്യ രജതജൂബിലി സ്മാരകമായി വീടില്ലാത്ത കുടുംബത്തിന് വീട് വയ്ക്കുന്നതിന് സെ. മേരീസ് ഇടവക പിരിച്ചെടുത്ത തുക ഇടവക ട്രസ്ററി ബാബു മാത്യു ഡോ. തോട്ടുപുറത്തിനെ ഏല്പിച്ചു.

## വോയിസ് ഓഫ് ഓർത്തഡോക്സ് ഫൗണ്ടേഷൻ

ഡോ. തോട്ടുപുറത്തിൻെറ ജൂബിലിയോടനുബന്ധിച്ച് സ്ഥാപിക്കുന്ന വോയിസ് ഓഫ് ഓർത്തഡോക്സ് ഫൗണ്ടേഷൻെറ ഉദ്ഘാടനം ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ ഫോസ് മിഷൻ പ്രസിഡൻറ് മിസ് കാതറിൻ വലോൺ നിർവഹിച്ചു. ഇൻഡ്യയിലെ സാധുക്കളായ കുട്ടികൾക്ക് തൊഴിലധിഷ്ഠിത വിദ്യാഭ്യാസത്തിൽ, സഹായിക്കുന്നതിനുള്ള ഒരു സ്ഥാപനമായിട്ടാണ് ഡോ. തോട്ടുപുറത്തിൻെറ ആഗ്രഹപ്രകാരം ഈ ഫൗണ്ടേഷൻ നിലവിൽ വരുന്നത്. ഈ ഫൗണ്ടേഷനിലേക്ക് ഫോസ് മിഷൻ 15,500 രൂപാ സംഭാവന ചെയ്തു. 1996 മുതൽ ഈ സ്ഥാപനം ഇൻഡ്യയിലെ സാധു വിദ്യാർത്ഥികളെ സഹായിക്കാൻ തുടങ്ങും. ജൂബിലേറിയന് വെള്ളിയിൽ സ്വർണ്ണം പൊതിഞ്ഞ കാസാസെററും ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ വകയായി പാരിതോഷികം നല്കി.

സ്വീകരണസമ്മേളനത്തിൽ ഓർത്തഡോക്സ് സഭയുടെയും മാർത്തോമ്മാ സഭയുടെയും സി. എസ്. ഐ. സഭയുടെയും വകയായി പ്രശംസാഫലകങ്ങൾ അതാതു സഭയുടെ പ്രതിനിധികൾ ജൂബിലേറിയന് സമർപ്പിച്ചു.

പൗരോഹിത്യത്തിൻെറ ദൈവീകോദ്ദേശത്തെപ്പററി ജൂബിലേറിയൻ മറുപടി പ്രസംഗത്തിൽ വിശകലനം ചെയ്തു. പൗരോഹിത്യം തൻെറ വിലമതിക്കാൻ പാടില്ലാത്ത നിധിയാണെന്നും അതിനെ കരുതലോടെ താൻ സൂക്ഷിച്ചിട്ടുണ്ടെന്നും പറഞ്ഞു.

സ്വീകരണാനന്തരം വിഭവസമൃദ്ധമായ വിരുന്ന് സെൻറ് മേരീസ് ഇടവകയുടെ വകയായി നല്കി. തുടർന്നു നടത്തിയ നൃത്തപരിപാടികൾക്ക് മിനിമോൾ പുതുക്കുളം, ലാലു എന്നിവർ നേതൃത്വം നൽകി. ഷെല്ലി കുര്യൻ, സിൻഡി കുളങ്ങര എന്നിവരുടെ ഗാനമേളയും ഉണ്ടായിരുന്നു.

*For Favours Received*



ALICE THOMAS
BARC
BOMBAY

Licence No. 475 11th April 1946 Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

ആറാം ചരമ വാർഷികം

23-7-1995



T.T. THOMAS
MADRAS

*Inserted by:*
Mrs. Ammini Thomas,
Lalu Thomas &
Tony Thomas

Printed and published by Rev. Fr. T.G. Zacharia For Orthodox Viswasa Paripalana Samathy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.